# ശ്രേയസ്

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# അവതാരിക.

തിരുവിതാംകൂർ ദേവസ്വംബോർഡിന്റെ ആഭിമുഖ്യത്തിൽ നടത്തുന്ന മതപാഠശാലകളിലെ കുട്ടികൾക്കായി രചിച്ചിട്ടുള്ള ശ്രീരാമായണകഥ, ഭാരതകഥകൾ, ദേവീഭാഗവതകഥകൾ എന്ന ലളിതകഥാശ്രേണിയിൽ ഉൾപ്പെട്ടതാണ് ശൈവകഥകൾ എന്ന ഈ പ്രസിദ്ധീകരണം. ഇതിൽ ശിശുപ്രായത്തിലുള്ള അദ്ധ്യേതാക്കൾക്ക് രസപ്രദമാകത്തക്കവിധത്തിൽ ശിവനേയും പ്രധാനപ്പെട്ട ശിവഭക്തന്മാരേയും കുറിച്ചുള്ള കഥകൾ ചേർത്തിരിക്കുന്നു. ഭഗവാൻ ശ്രീകൃഷ്ണനെക്കുറിച്ച് ഭാരതത്തിലും, ഭാഗവതത്തിലും ഉള്ളതുപോലെ കരുണാമൂർത്തിയായ ശിവന്റെ മാഹാത്മ്യം വെളിപ്പെടുത്തുന്ന പ്രസ്തുത കഥകളും സനാതനധർമ്മം സംബന്ധിച്ചുള്ള ആദ്യപാഠങ്ങളായി ബാലികാബാലന്മാർക്കും മററും ഉപയോഗപ്രദമാകുമെന്നു ആശിച്ചുകൊണ്ട് ഈ ഗ്രന്ഥം ഭക്തജനസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.

# ശിവസ്വരൂപം.

"ഓം നമ: ശിവായ" ഇതാണു ശിവപൂജയ്ക്കു് ഏററവും പററിയ മന്ത്രം. ഇതിനെ ശിവപഞ്ചാക്ഷരം എന്നു പറയുന്നു. സന്ധ്യാകാലങ്ങളിൽ ഭക്തന്മാർ ഈ മന്ത്രം ജപിക്കുന്നു. ശിവനു നമസ്കാരം ഭവിക്കട്ടെ, അതായതു നമ്മൾ ശിവനെ നമസ്കരിക്കുന്നു എന്നതാണു് ഇതിന്റെ അർത്ഥം. മാതാപിതാക്കന്മാരെ എല്ലാവരും വന്ദിക്കുന്നുണ്ടല്ലൊ. ശിവൻ സകലരുടേയും പിതാവാണെന്നും ശാസ്ത്രങ്ങൾ ഘോഷിക്കുന്നു. കാളിദാസമഹാകവിയും ശിവനെ ലോകപിതാവായി വാഴ്ത്തി വന്ദിക്കുന്നു. ശ്രീശങ്കരാചാര്യസ്വാമികളും ശിവനെ പിതാവായി വർണ്ണിച്ചിട്ടുണ്ടു്. വൈക്കത്തപ്പൻ പെരുന്തൃക്കോവിലപ്പൻ എന്നെല്ലാം നമ്മൾ ഭക്തിപൂർവ്വം വിളിക്കുന്നതും ഇതിനെ വെളിപ്പെടുത്തുന്നു. ശിവൻ എന്നാൽ മംഗളസ്വരൂപി. അമംഗളമായ യാതൊന്നും അദ്ദേഹത്തെ ബാധിക്കയില്ല. സ്ഫടികമണി പോലെ സ്വച്ഛവും നിർമ്മലവുമാണു ശിവന്റെ ദേഹം. എന്നാൽ അദ്ദേഹം ശിവൻ മാത്രമല്ല, ശങ്കരനുമാണു്. ശങ്കരൻ എന്നതും ശിവന്റെ പ്രസിദ്ധമായ ഒരു പേരാണല്ലൊ. അതിന്റെ അർത്ഥം മംഗളത്തെ ചെയ്യുന്നവൻ എന്നാണു്. ഒരു പിതാവു സ്വസന്താനങ്ങളുടെ

നന്മയെ എപ്പോഴും അനുഗ്രഹിക്കുന്നു. അതിനുവേണ്ടി സദാ പരിശ്രമിക്കുന്നു. അതുപോലെ ലോകപിതാവായ പരമശിവൻ ലോകത്തിലുള്ള എല്ലാവരുടേയും ഗുണത്തെ അനുഗ്രഹിക്കുന്നു, ലോകത്തിനു ഗുണം ചെയ്യുന്നു.

ശിവന്റെ മറ്റൊരു പേരു വിശ്വനാഥനെന്നാണു്. കാശിക്ഷേത്രത്തിൽ ഈ പേരിലത്രേ ശിവൻ അറിയപ്പെടുന്നതു്. വിശ്വനാഥൻ എന്നാൽ സകലലോകങ്ങളുടേയും നാഥൻ, യജമാനൻ. കാശീവിശ്വനാഥനെ ഗംഗാജലവും പുഷ്പവും മററും കൊണ്ടു് സകലക്കും പൂജിക്കാം. സ്വസന്താനങ്ങളായ ജീവികളോടുള്ള കാരുണ്യംമൂലം എല്ലാവരുടേയും പൂജ ശിവൻ സ്വീകരിക്കുന്നു.

ഇങ്ങനെയുള്ള വാത്സല്യംകൊണ്ടാണു ശിവൻ പരമേശ്വരനായതു്. പരമേശ്വരനെന്ന ശബ്ദത്തിന്റെ അത്ഥം പരമനായ, ശ്രേഷ്ഠനായ, ഈശ്വരൻ എന്നാകുന്നു. ശിവനെക്കാൾ കാരുണ്യം കൂടിയ മറെറാരു ദേവനില്ല. പാലാഴിമഥനം നടന്നപ്പോൾ കാളകൂടവിഷം പൊങ്ങിവന്നു. സകലലോകത്തേയും നശിപ്പിക്കത്തക്ക ശക്തിയുള്ള വിഷമാണു് അതു്. ദേവന്മാരും അസുരന്മാരും ഭയപ്പെട്ടു. ആ നാശത്തിൽനിന്നു രക്ഷിക്കാൻ മററാരുമുണ്ടായില്ല. എന്നാൽ കാരുണ്യമൂത്തിയായ പരമശിവൻ സ്വയം ആ വിഷം എടുത്തു ഭക്ഷിച്ചു. അതു് അദ്ദേഹത്തിന്റെ കഴുത്തിനു നീലനിറം കൊടുത്തു. അതു കണ്ഠത്തിനു് അലങ്കാരമായിത്തീൎന്നതേയുള്ളു. ലോകം രക്ഷപ്പെട്ടു. തന്റെ പരമകാരുണ്യത്തിന്റെ ചിഹ്നം ധരിച്ചു പരമശിവൻ നീലകണ്ഠനായി.

പരമശിവൻ പദ്മാസനത്തിലാണ് ഇരിക്കുന്നത്. പദ്മാസനം യോഗത്തിലെ ശ്രേഷ്ഠമായ ഒരു ആസനമാകുന്നു. ശിവൻ യോഗികളുടെ ആദർശമാണ്. അതിനാൽ അദ്ദേഹത്തെ യോഗീശ്വരനെന്നും വിളിക്കുന്നു.

ശിവൻെറ പാദപത്മം ഭക്തന്മാർക്ക് അഭയപ്രദമാകുന്നു. ആ ചരണകമലത്തെ ആശ്രയിക്കുന്നവരെ മൃത്യുഭയം പോലും തീണ്ടുകയില്ല. ബ്രഹ്മാവ്, ദേവേന്ദ്രൻ മുതലായ ദേവന്മാർ ശിവൻെറ പാദങ്ങളെ നിരന്തരം സേവിക്കുന്നു.

ശിവൻ കരങ്ങളിൽ വരാഭയമുദ്രകൾ ധരിച്ചിരിക്കുന്നു. ശരണം പ്രാപിക്കുന്നവർ ആഗ്രഹിക്കുന്ന വരങ്ങൾ നല്കാൻ അദ്ദേഹം ജാഗരൂകനായിരിക്കുന്നുവെന്ന് വരമുദ്ര കാണിക്കുന്നു. ശരണാഗതന്മാരുടെ ഭയത്തെ നീക്കി ആശ്വസിപ്പിക്കാൻ സദാ സന്നദ്ധനാണെന്ന് അഭയമുദ്ര സൂചിപ്പിക്കുന്നു.

ശിവൻ ജ്ഞാനഗുരുവാണ്. അതുകൊണ്ടാണ് അദ്ദേഹത്തിന് മൂന്നു നയനങ്ങൾ ഉള്ളത്. മൂന്നു കാലങ്ങളിലെയും ജ്ഞാനം ശിവനു സ്വതഃസിദ്ധമാണ്. ലൗകികജ്ഞാനത്തിനു പുറമേ ആദ്ധ്യാത്മികജ്ഞാനവും എന്നും അദ്ദേഹത്തിൽ ദൃഢമായിരിക്കുന്നുവെന്നും ഈ മുക്കണ്ണു സൂചിപ്പിക്കുന്നു. ശിവൻെറ പഞ്ചമുഖങ്ങളും ഇതുതന്നെ കുറിക്കുന്നു. ജ്ഞാനഗംഗയെ ശിവൻ സ്വശിരസ്സിൽ സർവ്വദാ ധരിച്ചിരിക്കുന്നു.

സൂര്യൻ, ചന്ദ്രൻ, അഗ്നി മുതലായവയും ശിവൻെറ തേജസ്സുകൊണ്ടാണു പ്രകാശിക്കുന്നത്. അദ്ദേഹം ചന്ദ്രചൂഡനാണ്.

സ്വതേ നിർമ്മലനായ—കർപ്പൂരകാന്തിധവളനായ ശിവൻ ഭസ്മഭൂഷിതനായുമിരിക്കുന്നു. ഏതു വസ്തുവും ദഹിച്ചുപോയാൽ അവശേഷിക്കുന്നതു ഭസ്മമത്രേ. ആ ഭസ്മസാരത്തെയാണു ശിവൻ ദേഹത്തിൽ പൂശിയിരിക്കുന്നതു്. ശ്മശാനത്തിൽ ആണു ശിവന്റെ വാസം. അശുഭവും അശുദ്ധവുമായിരിക്കുന്നതെല്ലാം ശിവസാന്നിദ്ധ്യവും ശിവസ്പർശവുംകൊണ്ടു ശുഭവും ശുദ്ധവുമായിത്തീരുന്നു. ഭയങ്കരങ്ങളായ സർപ്പങ്ങൾ ശിവദേഹത്തെ അലങ്കരിക്കുന്നു. മൃത്യുകാള ശിവനു് ഉത്തമവാഹനമായിത്തീരുന്നു. ഭൂതപ്രേതാദികൾ ശിവഗണങ്ങളായി ഭവിക്കുന്നു. ഏതു മാലിന്യത്തേയും ശുദ്ധീകരിക്കാൻ ഗംഗാനദിക്കു സാധിക്കുന്നു. അതുപോലെ ഗംഗാധരനായ ശിവനും സകലമാലിന്യങ്ങളേയും പാവനമാക്കുന്നു.

ആനന്ദമഗ്നനായി ശിവൻ നൃത്തം ചെയ്യുന്നു. ആ താണ്ഡവനൃത്തത്തിൽ ലോകങ്ങൾ സൃഷ്ടിക്കപ്പെടുന്നു; സംഹരിക്കപ്പെടുകയും ചെയ്യുന്നു. ശിവതാണ്ഡവം ദർശിക്കുന്നതു ദേവന്മാരും ഋഷികളുമാണു്. അങ്ങനെ ഒരിക്കൽ ദർശിച്ചിട്ടാണു പാണിനിമഹർഷിക്കു് അക്ഷരജ്ഞാനം ഉദിച്ചതു് എന്നാണു് കേൾവി. ആ അക്ഷരങ്ങൾ തന്നെയാണു നമ്മൾ വിദ്യാരംഭത്തിൽ ഉപയോഗിക്കുന്നതു്. ശിവകൃപയാൽ പാണിനിമഹർഷി അത്യുത്തമമായ സംസ്കൃതവ്യാകരണം രചിച്ചു. വിദ്വാന്മാരെ എന്നും ആഹ്ളാദിപ്പിക്കുന്നതാണു് പാണിനീയം.

വേദത്തിലെ പല ഭാഗത്തിലും ശിവമഹിമയെ കീർത്തിച്ചിട്ടുണ്ടു്. യാജ്ഞവല്ക്യൻ എന്ന പ്രസിദ്ധനായ

ഒരു മഹർഷി ഉണ്ടായിരുന്നു. അക്കാലത്തെ വിദ്വാന്മാരിൽ അദ്ദേഹം ശ്രേഷ്ഠനെന്നു ഗണിക്കപ്പെട്ടിരുന്നു. വിഖ്യാതനായ ജനകമഹാരാജാവു യാജ്ഞവല്ക്യന്റെ ശിഷ്യനായിരുന്നു. ആ മഹർഷിക്കു മൈത്രേയി എന്ന വിദുഷിയായ ഒരു പത്നി ഉണ്ടായിരുന്നു. ഭാര്യക്കു ജ്ഞാനോദയം ഉണ്ടാകാൻ യാജ്ഞവല്ക്യൻ ഒരു മന്ത്രം ഉപദേശിച്ചുകൊടുത്തു. അതു ശിവനോടുള്ള പ്രാർത്ഥനയാണു്. സുപ്രസിദ്ധമായ ആ മന്ത്രം നമുക്കും ഉച്ചരിക്കാം.

അസതോ മാ സദ് ഗമയ
തമസോ മാ ജ്യോതിർഗമയ
മൃത്യോർ മാമൃതം ഗമയ
ആവിരാവിർമയി ഏധി രുദ്ര
യത്തേ ദക്ഷിണം മുഖം
തേന മാം പാഹി നിത്യം.

---

# ശ്രീനീലകണ്ഠൻ.

ദുർവ്വാസാവ് എന്ന മഹർഷിയെപ്പററി സകലരും കേട്ടിരിക്കുമല്ലോ. അദ്ദേഹം വലിയ കോപിഷ്ഠനാണ്. ഒരിക്കൽ അദ്ദേഹത്തിനു ദേവസ്ത്രീകൾ ഒരു പൂമാല സമർപ്പിച്ചു. ദിവ്യങ്ങളായ പുഷ്പങ്ങൾ കോർത്തു നിർമ്മിച്ചതായിരുന്നു അതു്. എത്രവളരെ ഭംഗിയും മണവും ഉള്ളതായാലും ഒരു തപസ്വിക്കു മാലകൊണ്ട് എന്താണു പ്രയോജനം? അതിനാൽ അദ്ദേഹം ആ മാലയെ ദേവേന്ദ്രനു സമ്മാനിച്ചു. ദേവേന്ദ്രൻ ഐശ്വര്യം കൊണ്ട് മതിമറന്നിരിക്കയായിരുന്നു. തന്മൂലം വളരെ ആദരവോടുകൂടിയല്ല ആ മാലയെ സ്വീകരിച്ചതു്. വിലയേറിയ ആ മാലയെ ഐരാവതത്തിന്റെ മസ്തകത്തിൽ വച്ചിട്ട് ഇന്ദ്രൻ തലമുടി അഴിച്ചു. തലമുടി ശരിയാക്കി മാല വച്ചുകെട്ടാമെന്നാണ് അദ്ദേഹം കരുതിയതു്. എന്നാൽ അതിനിടയിൽ പൂമാലയുടെ അതിരററ മണം സർവ്വത്ര വ്യാപിച്ചു. വണ്ടുകൾ നാലുവശത്തുനിന്നും ആ മാലയിലേക്കു പറന്നു വന്നു. ഐരാവതത്തിന് ആ വണ്ടുകളുടെ മുരൾച്ചയും മററും ദുസ്സഹമായിത്തോന്നി. അതു തുമ്പിക്കൈ കൊണ്ടു മാല വലിച്ചു താഴത്തിട്ടു ചവിട്ടിത്തേച്ചു.

ഈ അനാദരവു ദുർവ്വാസാവിനു തീരെ സഹിച്ചില്ല. അദ്ദേഹത്തിനു കോപം ജ്വലിച്ചു. ഐരാവതത്തേയും ഇന്ദ്രനേയും ദേവന്മാരെയും എല്ലാം അദ്ദേഹം ശപിച്ചു. 'നിങ്ങൾ എല്ലാം ജരാനരകൾ പൂണ്ടു കഷ്ടപ്പെടട്ടെ' എന്നായി

രുന്നു ശാപം. അതേവരെ ദേവന്മാക്ക് ബാല്യം കൌമാരം, യൗവനം എന്ന മൂന്നവസ്ഥകൾ മാത്രമേ ഉണ്ടായിരുന്നുള്ളു. ഈ ശാപത്തിനു ശേഷം അവക്ക് വാദ്ധ്ക്യം വന്നു ചേന്നു. തലമുടി നരച്ചു. ദേഹമെല്ലാം ചുക്കിച്ചുളിഞ്ഞു. പലരും നടക്കാൻ വയ്യാതെ ക്ഷീണിച്ചു. ഇങ്ങനെ ശോചനീയമായ ഒരു അവസ്ഥയാണു സ്വർഗ്ഗലോകത്തെ ബാധിച്ചതു്. ദേവന്മാർ എല്ലാവരും ബ്രഹ്മാവിനെ ശരണം പ്രാപിച്ചു. അദ്ദേഹം ദേവന്മാരെല്ലാം ജരാനരപൂണ്ടു ചൈതന്യം നശിച്ചു പരവശരായിരിക്കുന്നതു കണ്ടു. അദ്ദേഹം മഹാവിഷ്ണുവിനെ സ്മരിച്ചു. പിന്നീടു പ്രസന്നമുഖനായി അദ്ദേഹം പറഞ്ഞു. "നമ്മളും മനുഷ്യരും ജന്തുക്കളും എല്ലാം മഹാവിഷ്ണുവിൻെറ അംഗങ്ങളാണു്. നമുക്കു് അദ്ദേഹത്തെത്തന്നെ ശരണം പ്രാപിക്കാം."

ഇത്രയും പറഞ്ഞിട്ടു് അദ്ദേഹം ദേവന്മാരോടുകൂടി ശ്രീവിഷ്ണുവിൻെറ സ്ഥാനത്തിലേക്കു പോയി. ഇരുട്ടു ലേശം പോലും ഇല്ലാതെ പ്രകാശമയമായ ഒരു ലോകം ആയിരുന്നു അതു്. അവിടെച്ചെന്നു ഭക്തിയോടുകൂടി ബ്രഹ്മാവു വിഷ്ണുവിനെ സ്തുതിച്ചു. ദേവന്മാരും ആ ദേവദേവനെപ്പുകഴ്ത്തി ഗാനം ചെയ്തു.

സ്തുതിയുടെ അവസാനത്തിൽ മഹാവിഷ്ണു അവരുടെ മുമ്പിൽ ആവിർഭവിച്ചു. ആയിരം ആദിത്യന്മാർ ഒരുമിച്ചു് ഉദിച്ചാലെന്നവണ്ണമുള്ള തേജസ്സു് അദ്ദേഹത്തിനുണ്ടായിരുന്നു. ആ ദിവ്യമായ തേജസ്സിൻെറ മഹിമകൊണ്ടു് അവക്ക് ഒന്നും കാണാൻ വയ്യാതെയായി. ശിവനും ബ്രഹ്മാവും അദ്ദേഹത്തെ വ്യക്തമായിട്ടു കണ്ടു.

മഹാവിഷ്ണുവിനു ദേവന്മാരുടെ വരവു് എന്തിനെന്നു മനസ്സിലായി. അദ്ദേഹം ഇടിമുഴക്കം പോലെയുള്ള ശബ്ദത്തിൽ ഇങ്ങനെ പറഞ്ഞു. "നിങ്ങൾ എല്ലാവരും ശ്രദ്ധിച്ചു കേൾക്കണം. ആദ്യമായി നിങ്ങൾ അസുരന്മാരുമായി സന്ധി ചെയ്യണം. ആപത്തു വരുമ്പോൾ ശത്രുക്കളെ കൂട്ടുപിടിച്ചും കാര്യം സാധിക്കണം. പാലാഴികടഞ്ഞു് അമൃതം എടുക്കാൻ യത്നം ചെയ്യണം. ആ അമൃതം കുടിച്ചാൽ പിന്നെ ആർക്കും മരണം ഉണ്ടാകുകയില്ല. ഔഷധങ്ങളെല്ലാം പറിച്ചു പാലാഴിയിൽ ഇടണം. മന്ദരപർവ്വതത്തെ മത്തും (കടകോലും) വാസുകിയെ കടയുന്നതിനുള്ള കയറും ആക്കിയിട്ടു പാലാഴിയെ കടയണം. ഞാനും വേണ്ട സഹായം ചെയ്യാം. അസുരന്മാരായിരിക്കും കൂടുതൽ ബുദ്ധിമുട്ടുന്നതു്. എന്നാൽ ഫലം അനുഭവിക്കുന്നതു നിങ്ങളുമായിരിക്കും. സകല കാര്യങ്ങളും പ്രയത്നംകൊണ്ടാണു സാധിക്കേണ്ടതു്. പ്രക്ഷോഭണംകൊണ്ടല്ല. പാലാഴി കടയുമ്പോൾ കാളകൂടം വരുന്നതു കണ്ടു ഭയപ്പെടരുതു്. മറ്റു അദ്ഭുതവസ്തുക്കൾ കണ്ടു ലോഭവും ഉണ്ടാകരുതു്. അമൃതം ലഭിക്കുന്നതുവരെ ശ്രമം ചെയ്യണം."

ഇത്രയും പറഞ്ഞിട്ടു് മഹാവിഷ്ണു അന്തർദ്ധാനം ചെയ്തു. അനന്തരം ദേവന്മാർ നയപൂർവ്വം അസുരന്മാരുമായി സന്ധി ചെയ്തു. പാലാഴിമഥനത്തിനു രണ്ടുകൂട്ടരും തയ്യാറായി. അവർ മന്ദരപർവ്വതത്തെ പിഴുതിളക്കിക്കൊണ്ടുവന്നു. ശംബരൻ മുതലായ അസുരന്മാരും ഇന്ദ്രൻ തുടങ്ങിയ ദേവന്മാരും പർവ്വതത്തിന്റെ ഭാരം സഹിക്കാൻ വയ്യാതെ വളരെ ക്ഷീണിച്ചു പരവശരായി. അവർ പിടിവിട്ടു. മന്ദരം താഴത്തേക്കു വീണു. ആ വീഴ്ചയിൽ അനവധി

ദേവാസുരന്മാർ തകർന്നു് അരഞ്ഞുപോയി. ഇവരുടെ ഈ ബുദ്ധിമുട്ടുകളും സങ്കടവും മനസ്സിലാക്കി മഹാവിഷ്ണു അവിടെ പ്രത്യക്ഷപ്പെട്ടു. അദ്ദേഹം തന്റെ കാരുണ്യപൂർവമായ കടാക്ഷംകൊണ്ടുതന്നെ മരിച്ച ദേവാസുരന്മാരെ ജീവിപ്പിച്ചു. അവരുടെ മുറിവുകളും ചതവുകളും എല്ലാം ഭേദമായി. അനന്തരം ഭഗവാൻ ഒരു കൈകൊണ്ടു് ആ പർവതത്തെ കളിയായി എടുത്തു ഗരുഡന്റെ പുറത്തുവച്ചു. ഗരുഡൻ അതിനെ പാലാഴിയിലേക്കു കൊണ്ടുപോയി. ദേവാസുരന്മാരും അവിടെച്ചെന്നു. പിന്നീടു വാസുകിയെ സമ്മതിപ്പിച്ചു മന്ദരപർവതമാകുന്ന കടക്കോലിനു് ഒരു കയറാക്കിത്തീർത്തു. അനന്തരം പാലാഴിമഥനത്തിനുള്ള ഒരുക്കമായി. ആദ്യം വിഷ്ണുവും ദേവന്മാരും വാസുകിയുടെ തലയ്ക്കൽ പിടിച്ചു. അപ്പോൾ ആ ഭാഗം തങ്ങൾക്കു വേണമെന്നു് അസുരന്മാർ ശഠിച്ചു. വാലുപിടിക്കാൻ അവർക്കു കഴിയുകയില്ലെന്നു അവർ നിർബന്ധമായിപ്പറഞ്ഞു. മഹാവിഷ്ണു ചിരിച്ചുകൊണ്ടു അതു സമ്മതിച്ചു. അദ്ദേഹവും ദേവന്മാരും തലയുപേക്ഷിച്ചിട്ടു വാലിൽ പിടിച്ചു.

അതിനുശേഷം വളരെ ശ്രമപ്പെട്ടു ദേവന്മാരും അസുരന്മാരും കടയാൻ ഒരുങ്ങി. [illegible] ഭാരക്കൂടുതൽ നിമിത്തം പർവതം കടലിലേക്കു താഴാൻ തുടങ്ങി. ദേവാസുരന്മാർ എത്ര ശ്രമിച്ചിട്ടും ഫലമുണ്ടായില്ല. മന്ദരം താഴോട്ടുതന്നെ പോയിത്തുടങ്ങി. ദേവന്മാരും ദൈത്യന്മാരും വിഷമിച്ചു. അവരുടെ മുഖം വാടി. അപ്പോൾ ഭഗവാൻ ഒരു വലിയ ആമയുടെ രൂപം കൈക്കൊണ്ടു കടലിൽ

താണ മന്ദരപർവ്വതത്തെ ഉയർത്തി. അതു് അധിക
ം പൊങ്ങിപ്പോകാതെയിരിക്കാൻ ഗരുഡരൂപത്തിൽ മഹാ
വിഷ്ണു മുകളിലും സ്ഥിതിചെയ്തു. വളരെ നേരം കടഞ്ഞി
ട്ടും അമൃതം വന്നു കാണായ്കയാൽ ഭഗവാൻ തന്നെ കട
യാൻ തുടങ്ങി. അങ്ങനെ മഥിച്ചു തുടങ്ങിയപ്പോൾ പാലാ
ഴിയിൽ നിന്നും ഹലാഹലം എന്നു പേരുള്ള അതിഭയങ്ക
രമായ വിഷം ഉയർന്നുവന്നു. അതിന്റെ വിഷജ്വാല നി
മിത്തം സകലരും പരിഭ്രമിച്ചു. പലരും പലസ്ഥലങ്ങളി
ലേക്കും ഓടി. ദേവന്മാരും അസുരന്മാരും എന്താണിനിയും
ചെയ്യേണ്ടതു് എന്നു അറിയാതെ വിഷമിച്ചു. ഒടുവിൽ
ദേവാസുരന്മാരും മഹർഷികളും മററും ശിവനെ ശരണം
പ്രാപിച്ചു. അദ്ദേഹം തപസ്സിൽ മുഴുകിയിരിക്കയായിരു
ന്നു. സകലരും അദ്ദേഹത്തെ സ്തുതിക്കാൻ തുടങ്ങി.

"ദേവദേവ! മഹാദേവ! ഞങ്ങൾ അങ്ങയെ ശരണം
പ്രാപിക്കുന്നു. മൂന്നു ലോകത്തെയും ദഹിപ്പിക്കാൻ തുടങ്ങു
ന്ന ഈ ഭയങ്കരമായ വിഷത്തിൽനിന്നും ഞങ്ങളെ രക്ഷി
ക്കണം. സകല ലോകങ്ങളുടേയും ഏകനായ ഈശ്വരൻ
അവിടുന്നാണു്. ബന്ധമോക്ഷങ്ങൾക്കു കാരണവും അവി
ടുന്നുതന്നെ. ശരണാഗതരുടെ സർവ്വസങ്കടങ്ങളും അകററുന്ന
അവിടുത്തെ ഞങ്ങൾ ശരണം പ്രാപിക്കുന്നു. അങ്ങു തന്നെ
യാണു് ഗുണമയിയായ സ്വശക്തികൊണ്ടു സൃഷ്ടിയും ര
ക്ഷയും സംഹാരവും നടത്തുന്നതു്. ബ്രഹ്മാവു്, വിഷ്ണു, ശി
വൻ എന്നീ ത്രിമൂർത്തികളായി ശോഭിക്കുന്നതും അങ്ങു ത
ന്നെ. നിർഗ്ഗുണമായ പരബ്രഹ്മം അവിടുന്നാണു്. പലവിധ
ശക്തികളോടുകൂടിയ ജഗദീശ്വരനും അങ്ങു തന്നെ. അല്ല

യോ മഹാദേവ! ബ്രഹ്മാവു, വിഷ്ണു മുതലായ ലോകപാല ന്മാക്കു പോലും അങ്ങയുടെ മാഹാത്മ്യം അറിയാൻ സാധി ക്കുന്നില്ല. തമസ്സ്, രജസ്സ്, സത്വം എന്നീ ഗുണങ്ങൾക്കും അപ്പുറത്തു ശോഭിക്കുന്ന അഖണ്ഡമായ സാക്ഷാൽ ബ്രഹ്മം തന്നെ അവിടുന്ന്. സത്തിനും അസത്തിനും പരമായി വിളങ്ങുന്നവനും പരമപുരുഷനുമായ അവിടുത്തെ സ്വരൂ പത്തെ അജ്ഞന്മാർ അറിയുന്നില്ല. ബ്രഹ്മാവ് മുതലാ യവർ പോലും വേണ്ടവിധത്തിൽ അങ്ങയെ മനസ്സിലാക്കു ന്നില്ല. പിന്നെ ഞങ്ങൾക്കു് അങ്ങയെ സ്തുതിക്കാൻതന്നെ ശക്തി പോരാ എന്നതിൽ എന്താണത്ഭുതം!"

പരമശിവൻ അവരുടെ സങ്കടം കണ്ടു് അത്യന്തം കൃപാകുലനായി ഭവിച്ചു. സർവ്വജീവികളുടേയും സുഹൃത്താ യ അദ്ദേഹം പ്രിയയായ സതിയോടു പറഞ്ഞു:– "പ്രിയേ! ഭവാനി! പാലാഴിമഥനത്തിൽനിന്നും ഉണ്ടായ കാളകൂട വിഷംനിമിത്തം ഈ പ്രജകൾക്കു് എത്രമാത്രം സങ്കടം വ ന്നുചേർന്നിരിക്കുന്നു എന്നു നോക്കുക. അവക്കു് അഭയംകൊ ടുക്കേണ്ടതു എന്റെ കടമയാണു്. ദീനന്മാരുടെ പരിപാലനം എന്നാണു പ്രഭു എന്നതിനർത്ഥം. ക്ഷണഭംഗുരമായ പ്രാണ നെ ഉപേക്ഷിച്ചുപോലും ശിഷ്ടന്മാർ ജീവികളെ രക്ഷിക്കു ന്നു. കൃപാലുവായവനിൽ ഭഗവാൻ പ്രീതനായി ഭവിക്കുന്നു. അദ്ദേഹം പ്രീതനാകുമ്പോൾ സർവ്വചരാചരങ്ങളും പ്രീതി പ്പെടുന്നു. അതുകൊണ്ടു ഞാൻ ഈ വിഷം ഭുജിക്കാൻ പോ കുകയാണു്. എന്റെ പ്രജകൾക്കെല്ലാം മംഗളമുണ്ടാകട്ടെ!"

ഇപ്രകാരം ഭവാനിയോടു പറഞ്ഞിട്ടു വിശ്വരക്ഷ കനായ ഭഗവാൻ ആ വിഷം പാനംചെയ്യാൻ ആരംഭിച്ചു

അദ്ദേഹത്തിന്റെ പ്രഭാവം അറിയുന്ന പരമേശ്വരി അതിനെ അനുമോദിക്കുകയാണു ചെയ്തതു്. ഭൂതഭാവനനായ അദ്ദേഹം ഭയങ്കരമായ ആ വിഷത്തെ കരതലത്തിൽ ആക്കിയിട്ടു് കാരുണ്യപരവശനായി ഭക്ഷിച്ചു. ആ വിഷം അതിന്റെ വീര്യം കാണിക്കാതിരുന്നില്ല. അതു് ആ മഹാപ്രഭുവിന്റെ കഴുത്തിൽ നീലവർണ്ണമായി വിളങ്ങി. അങ്ങനെയുണ്ടാകുന്നതും മഹാത്മാക്കൾക്കു ഭൂഷണമാണല്ലോ. അന്നുമുതലാണു സാക്ഷാൽ ശിവനു ശ്രീനീലകണ്ഠൻ (കണ്ഠത്തിൽ നീലനിറമുള്ളവൻ) എന്ന പേരുണ്ടായതു്. ഭഗവാന്റെ കഴുത്തിലെ നീലനിറം വലുതായ ത്യാഗത്തിന്റെയും പരമമായ കൃപയുടെയും ലക്ഷണമായി എന്നും ശോഭിച്ചുകൊണ്ടിരിക്കുന്നു.

# കിരാതശിവൻ.

ദുര്യോധനൻ തുടങ്ങിയ വഞ്ചകന്മാർ ധർമ്മപുത്രരെ കള്ളച്ചൂതിൽ തോല്പിച്ചു. അദ്ദേഹത്തിന്റെ നാടും ധനങ്ങളും എല്ലാം പിടിച്ചടക്കി. പാഞ്ചാലിയെ സഭയിൽവച്ച് അവമാനിച്ചു. ഒടുവിൽ പാണ്ഡവന്മാരെയും പാഞ്ചാലിയേയും എല്ലാം നാട്ടിൽനിന്നു പുറത്താക്കുകയും ചെയ്തു. ചൂതുകളിയിലെ കരാറനുസരിച്ച് പാണ്ഡവർക്ക് പന്ത്രണ്ടു വർഷം വനവാസം ചെയ്യേണ്ടതായിട്ടുണ്ട്. പിന്നീട് ഒരുകൊല്ലം അജ്ഞാതവാസവും അനുഷ്ഠിച്ച്—അതായത് ആരും അറിയാതെ നാട്ടിൽ തന്നെ കഴിച്ചുകൂട്ടണം.

ധർമ്മപുത്രൻതുടങ്ങിയ പാണ്ഡവന്മാർ കാട്ടിലേക്കു പോയി. അവിടെ അവർ അനുഭവിച്ച സങ്കടങ്ങൾക്ക് അതിരില്ല. രാജാക്കന്മാരായി ജീവിച്ചവർ എങ്ങനെയാണു കാട്ടിലെ കായ്കനികൾ തിന്നു ജീവിക്കുക? മൃദുവായ മെത്തയിൽ ശയിച്ചു ശീലിച്ചവർ ഏതുമട്ടിലാണു വെറും മണ്ണിൽ കിടന്നുറങ്ങുക? ഇങ്ങനെ നിമിഷംതോറും അവർക്കു പലവിധകഷ്ടതകൾ അനുഭവിക്കേണ്ടതായി വന്നു. ഈ സമയത്തു അവരെ ആശ്വസിപ്പിക്കുന്നതിനായി വേദവ്യാസ മഹർഷി അവിടെ വന്നുചേർന്നു. അദ്ദേഹം അവരുടെ പിതാമഹനാണല്ലോ. അദ്ദേഹത്തോടു പാണ്ഡവന്മാർ അവരുടെ കഷ്ടതകളും നൂറുപേരുടെ ചതിയും എല്ലാം വിസ്തരിച്ചറിയിച്ചു. വ്യാസഭഗവാൻ പറഞ്ഞു:—"ദുര്യോധനൻ ദുഷ്ടനാണ്. അവന്റെ സഹായികളാണു ശകുനി മുതലായവർ. നിങ്ങൾ പതിമൂന്നു വർഷം വനവാസവും അജ്ഞാ

തവാസവും കഴിഞ്ഞു ചെന്നാലും അവർ രാജ്യം തിരിച്ചു തരുമെന്നു വിചാരിക്കേണ്ട. യുദ്ധം ഉണ്ടാകുന്നപക്ഷം ഭീഷ്മർ, ദ്രോണർ മുതലായവർ കൗരവപക്ഷത്തു തന്നെയായിരിക്കും. എന്തെന്നാൽ അവരുടെ നിങ്ങളോട് എത്രമാത്രം സ്നേഹം ഉണ്ടെങ്കിലും രാജാവായ ദുര്യോധനന്റെ ചോറുതിന്നാണു ഇപ്പോൾ അവർ കഴിയുന്നതു്. അതുകൊണ്ടു ദുര്യോധനന്റെ പക്ഷത്തുനിന്നുതന്നെ അവരുടെ യുദ്ധം ചെയ്യേണ്ടതായി വരും. അവരെ ജയിക്കുവാൻ തക്കതായ ഒരു ദിവ്യായുധം നിങ്ങൾ സമ്പാദിക്കേണ്ടിയിരിക്കുന്നു. അർജ്ജുനൻ ഹിമാലയത്തിൽ ചെന്നു തപസ്സു ചെയ്തു ശിവനെ പ്രീതിപ്പെടുത്തണം. ആ ഭഗവാനിൽനിന്നും പാശുപതമെന്ന ദിവ്യാസ്ത്രം ഗ്രഹിക്കണം. അദ്ദേഹമത്രേ സകല ആയുധങ്ങളുടേയും ആയുധപ്രയോഗങ്ങളുടേയും ആചാര്യൻ''

അനന്തരം വേദവ്യാസൻ അർജ്ജുനനു ശിവമന്ത്രം ഉപദേശിച്ചു. വേണ്ടവണ്ണം അതിനെ അർജ്ജുനൻ ഗ്രഹിക്കുകയും ചെയ്തു. വേദവ്യാസൻ പിന്നീട് അവിടെനിന്നും മറഞ്ഞു. അർജ്ജുനൻ ധർമ്മപുത്രൻമുതലായവരുടെ അനുഗ്രഹത്തോടും ആശംസയോടും പ്രാർത്ഥനയോടുംകൂടി തപസ്സിനായി ഹിമാലയത്തിലേക്കു പോയി. അവിടെച്ചെന്നു വേദവ്യാസനിൽനിന്നും ഗ്രഹിച്ച മന്ത്രം ഉരുക്കഴിച്ചുകൊണ്ടു തപസ്സ് ആരംഭിച്ചു. ക്രമേണ തപസ്സ് ഉഗ്രമായിത്തീർന്നു. ആഹാരമെല്ലാം ഉപേക്ഷിച്ചു ജലപാനംമാത്രം ആഹാരമാക്കിക്കൊണ്ടു് കഴിഞ്ഞു. പിന്നെ അതും ഉപേക്ഷിച്ചു. വായുമാത്രമാക്കി ഭക്ഷണം. അനന്തരം അതും പരിത്യജിച്ചു. വേനൽക്കാലത്തു നാലു ചുററും അഗ്നികൂട്ടി

സൂര്യനെ നോക്കിനിന്നു തപസ്സു ചെയ്തു. മരം കോച്ചുന്ന മഞ്ഞുകാലത്തു കഴുത്തോളം വെള്ളത്തിൽ നിന്നു തപസ്സു അനുഷ്ഠിച്ചു. ഇങ്ങനെ അർജ്ജുനന്റെ തപസ്സു ദിവസംപ്രതി ശക്തിയേറിയതും കഠിനവും ആയിത്തീർന്നു. തന്റെ സ്ഥാനം അപഹരിക്കാനാണോ അർജ്ജുനന്റെ തപസ്സ് എന്നു് ഇന്ദ്രൻ ശങ്കിച്ചു. അദ്ദേഹം അർജ്ജുനന്റെ മനസ്സിളക്കി തപസ്സിനു മുടക്കം വരുത്തുന്നതിനുവേണ്ടി രംഭ, തിലോത്തമ മുതലായ ദേവസ്ത്രീകളെ അയച്ചു. അവർ അർജ്ജുനന്റെ മുമ്പിൽ വന്നു പലവിധ ശൃംഗാരചേഷ്ടകൾ കാണിച്ചു. അത്യന്തം മധുരമായ പാട്ടുകൾ പാടി. ആരെയും ഇളക്കത്തക്കവണ്ണമുള്ള നൃത്തങ്ങളും മററു പ്രയോഗിച്ചു. എന്നുവേണ്ട, അർജ്ജുനന്റെ മനസ്സിളകുംവണ്ണം അവരുടെ സകലവിധമായ കഴിവുകളും കൗശലങ്ങളും ഒന്നൊന്നായി അവർ പ്രയോഗിച്ചു. എന്നാൽ ആ മയക്കവിദ്യകൾ ഒന്നും അർജ്ജുനനോടു ഫലിച്ചില്ല. അദ്ദേഹം കുലുങ്ങിയില്ല. നിശ്ചലനായി ഇരുന്നതേയുള്ളു. അദ്ദേഹത്തിന്റെ മനസ്സു മുഴുവൻ ശിവനിൽ ലയിച്ചിരുന്നു. കാമദേവനെ നശിപ്പിച്ച ഭഗവാനിൽ ഉറച്ച മനസ്സു ശൃംഗാരത്തിനു കീഴടങ്ങുമോ? തങ്ങളുടെ ദിവ്യമായ സൗന്ദര്യവും ശൃംഗാരവിലാസങ്ങളും പാട്ടും ആട്ടവും അർജ്ജുനന്റെ അടുക്കൽ വെറും നിഷ്ഫലമെന്നു് ആ ദേവസുന്ദരികൾ മനസ്സിലാക്കി ഇച്ഛാഭംഗത്തോടുകൂടി അവർ ഇന്ദ്രന്റെ അടുത്തു ചെന്നു സ്വന്തം തോല്‌വിയെ അറിയിച്ചു.

വീണ്ടും അർജ്ജുനന്റെ തപസ്സ് അത്യുഗ്രമായി. തപശ്ശക്തികൊണ്ടു ലോകംതന്നെ ദഹിച്ചുപോകുമോ എ

ന്നു് ശങ്കയുണ്ടായിത്തുടങ്ങി. അപ്പോൾ ദേവന്മാരും മഹർഷികളും ഒത്തുചേർന്നു ശിവനെ സമീപിച്ചു. അവർ ഇങ്ങിനെയാണു് മഹാദേവനോടു് അർത്ഥിച്ചതു്. "ഭഗവൻ! ശംഭോ! മഹാദേവ! ലോകം ഇതാ അർജ്ജുനന്റെ തപസ്സുകൊണ്ടു് ദഹിക്കാൻ പോകുന്നു. അവിടുന്നു ലോകത്തെ കാത്തുരക്ഷിക്കണം. അർജ്ജുനനു് ഇഷ്ടമുള്ള വരംകൊടുത്തു് അവനെ തപസ്സിൽനിന്നു വിരമിപ്പിക്കണം. അല്ലെങ്കിൽ ഈ ലോകത്തിനു രക്ഷയില്ല."

ശിവൻ സകലതും ശാന്തമായിട്ടു കേട്ടതിന്റെ ശേഷം "അങ്ങിനെയാകട്ടെ" എന്നു് അറിയിച്ചു. ദേവന്മാർ സന്തുഷ്ടരായിട്ടു് അവരവരുടെ സ്ഥാനങ്ങളിലേക്കു പോയി.

ശിവൻ ആർക്കും പെട്ടെന്നു വരം കൊടുക്കുകയില്ല. നല്ലവണ്ണം പരീക്ഷിച്ചു ഭക്തനെ കൂടുതൽ ശുദ്ധനാക്കിയതിനുശേഷമേ വരം കൊടുക്കാറുള്ളു. എന്നാൽ ഭക്തിയോടുകൂടി അർപ്പിക്കുന്ന ഏതു നിസ്സാരവസ്തുവും ഭഗവാൻ സ്വീകരിച്ചു് സന്തോഷിക്കും. അതുകൊണ്ടു് അദ്ദേഹത്തെ ആശുതോഷൻ എന്നു പറയുന്നു.

ഭഗവാൻ ഒരു കിരാതന്റെ അഥവാ വേടന്റെ വേഷം സ്വീകരിച്ചു. പാർവ്വതീദേവി ഒരു വേടത്തിയായി വേഷംമാറി. ഭൂതങ്ങൾ കാട്ടാളന്മാരായിത്തീർന്നു. ഇങ്ങനെ ലോകത്തിന്റെ ആദിമാതാപിതാക്കൾ ഭക്തനെ അനുഗ്രഹിക്കാൻ വേടനും വേടത്തിയുമായി. വേടന്മാർക്കുള്ള എല്ലാവിധ ഒരുക്കങ്ങളോടുംകൂടി വേട്ടയാടുവാൻ എന്നുള്ള വ്യാജേന അർജ്ജുനൻ ഇരുന്നു തപസ്സു ചെയ്യുന്ന വനത്തിലേക്കു യാത്രയായി.

ഇതിനിടയിൽ അർജ്ജുനൻ തപസ്സിനു പോയ വിവരം ചാരന്മാർ മുഖേന ദുർയ്യോധനൻ അറിഞ്ഞു. അർജ്ജുനൻ തപസ്സു ചെയ്തു ദിവ്യാസ്ത്രങ്ങൾ സമ്പാദിച്ചാൽ അതു തനിക്കും തന്റെ കൂട്ടർക്കും നാശകരമായിത്തീരുമെന്ന് അദ്ദേഹം ഭയപ്പെട്ടു. യുദ്ധത്തിൽ പാണ്ഡവന്മാരെ നശിപ്പിച്ച് ഏകച്ഛത്രമായി രാജ്യം ഭരിക്കണമെന്നായിരുന്നു ആ ദുഷ്ടന്റെ അത്യാഗ്രഹം. ആ ആഗ്രഹം ഫലിക്കുന്നതിന് അർജ്ജുനന്റെ തപസ്സ് ഒരു വലിയ തടസ്സമായിത്തീരുന്നു. അതുകൊണ്ടു സ്വരക്ഷയ്ക്കു് അർജ്ജുനനെ വധിക്കുകയോ, അല്ലെങ്കിൽ അദ്ദേഹത്തിന്റെ തപസ്സ് മുടക്കുകയോ, ചെയ്യേണ്ടതു ദുര്യോധനന്റെ ഒരു അത്യാവശ്യമായിത്തീന്നു. ആ ഉദ്ദേശ്യസാദ്ധ്യത്തിനുവേണ്ടി ദുര്യോധനൻ മൂകാസുരനെ ഏർപ്പാടുചെയ്തു. ആ മൂകാസുരൻ ഒരു ഭയങ്കരനായ കാട്ടുപന്നിയുടെ രൂപം ധരിച്ച് അർജ്ജുനൻ ഇരിക്കുന്ന ദിക്കു നോക്കിപ്പുറപ്പെട്ടു. കാടുകൾ തകർത്തുകൊണ്ടു് അതിശക്തിയോടുകൂടി ആ പന്നി അർജ്ജുനനെ ആക്രമിക്കുവാൻ ഒരുങ്ങി.

ബഹളം കേട്ടു തപസ്വിയായ അർജ്ജുനൻ കണ്ണുതുറന്നു നോക്കി. താൻ എതിർത്തില്ലെങ്കിൽ ആ ഭീകരനായ കാട്ടു പന്നി ക്ഷണത്തിൽ തന്നെ വധിച്ചേക്കുമെന്ന് അദ്ദേഹത്തിനു തോന്നി. ഉടൻ മൂർച്ചയേറിയ ഒരു ബാണം അതിന്റെ നേർക്കു പ്രയോഗിച്ചു. അതേ സമയം തന്നെ കിരാതരൂപിയായ ശിവനും ഒരു ബാണം കൊണ്ടു പന്നിയെ എയ്തു. രണ്ടും ഒരേ അവസരത്തിൽ ആ തടിയൻപന്നിയുടെ ദേഹത്തു് ആഞ്ഞിറങ്ങി; അവൻ അവിടെത്ത

ന്നെ മരിച്ചു വീണു, അപ്പോൾ അൎജ്ജുനൻ തന്റെ അസ്ത്രം എടുക്കാൻ പന്നിയുടെ അടുത്തു ചെന്നു. അവിടെ നിന്നും അസ്ത്രം ഊരി എടുത്തു.

ആ സമയത്തു വികൃതരൂപിയും എന്നാൽ ലക്ഷണമൊത്തവനുമായ ഒരു വേടൻ അവിടെ പ്രത്യക്ഷനായി. അവൻ ചോദിച്ചു—"ആരതു്? ഞാൻ എയ്തു കൊന്നു് എന്തിനെടുക്കുന്നു! നിന്റെ ആവനാഴിയിലെ അമ്പെല്ലാം തീൎന്നുപോയോ?

അൎജ്ജുനൻ:—ഞാനാണു് പന്നിയെ എയ്തു കൊന്നതു്. ഇതു് എന്റെ അമ്പാണു്.

കിരാതൻ:—അല്ല. ഞാനാണു പന്നിയെ കൊന്നതു്. വെറുതേ വമ്പു പറയുന്നോ?

അൎജ്ജുനൻ:—എടാ മൂഢനായ വേടാ! നീ എന്താണു പറയുന്നതു്? ആരോടാണു പറയുന്നതു്? കളങ്കമില്ലാത്ത ചന്ദ്രവംശത്തിൽ പിറന്ന എന്നെ നീ കള്ളനാക്കുന്നു. നിന്റെ കുലത്തിന്റെ തൊഴിലാണു മോഷണം.

കിരാതൻ:—ചന്ദ്രവംശം! നീ ചന്ദ്രവംശത്തിലാണോ പിറന്നതു്. പാണ്ഡുവിന്റെ അച്ഛൻ ചന്ദ്രവംശത്തിലെ ആരാണു്? പാണ്ഡുവാണോ നിന്റെ അച്ഛൻ കാലന്റെ മകനല്ലേ ചേട്ടൻ ധൎമ്മപുത്രൻ? വായുവല്ലേ ഭീമന്റെ അച്ഛൻ? നീയോ! ഇന്ദ്രന്റെ സന്താനം.

അൎജ്ജു:—നിന്റെ അധികപ്രസംഗം അതിരുകവിയുന്നു.

കിരാ:—ഉള്ളതു പറഞ്ഞാൽ കോപം വരും, അല്ലേ? ഒരു കളത്രമല്ലേ നിങ്ങൾ അഞ്ചു പേൎക്കും കൂടി? പെണ്ണി

ല്ലാഞ്ഞിട്ടാണെങ്കിൽ എന്നോട്ട് പറഞ്ഞാൽ മതി
യായിരുന്നല്ലൊ. ഞാൻ നാലഞ്ചു വേടത്തികളെ
നല്കുമായിരുന്നു. കഷ്ടം! കഷ്ടം! കാട്ടുജാതികൾ ഇ
ങ്ങനെ ഒരു നീതിയില്ല. ഒരിക്കൽ ചേട്ടത്തി, പി
ന്നൊരിക്കൽ ഭാൎയ്യ അടുത്തനാൾ അനുജത്തി!

അൎജ്ജു:——മൂൎഖനായ വേട! നീ ആരോടാണു കളിക്കുന്ന
തു്? പരാക്രമശാലിയായ ഭീമനെ നീ കേട്ടിട്ടില്ലേ!
ലോകത്തിലെ ഏറ്റവും വലിയ വില്ലാളിയായ അ
ൎജ്ജുനനേയും നീ അറിയുകയില്ലേ! അധികപ്രസം
ഗം മതിയാക്കിയില്ലെങ്കിൽ എന്റെ കൂരമ്പുകൾക്കു
നീ ഇരയായിത്തീരും!

കിരാതൻ:—അറിയാം നിങ്ങളുടെ പരാക്രമം! ദുര്യോധ
നൻ പട്ടികളെപ്പോലെ കാട്ടിലേക്കു് അടിച്ചോടി
ച്ച കൂട്ടരല്ലേ നിങ്ങൾ! എന്നിട്ടും അഹമ്മതിക്കു ക
റവില്ല! നീ ആരെ ഓൎത്താണു് ഇത്രവലിയ തപസ്സു
ചെയ്യുന്നതു്? എന്തിനാണിങ്ങനെ കണ്ണുമടച്ചു് ചാ
രവും തേച്ചിരിക്കുന്നതു്.

അൎജ്ജു.—മൂഢ! നിനക്കു തപസ്സെന്നുവച്ചാൽ എന്താണെ
ന്നറിയാമോ? ഈശ്വരനെക്കുറിച്ചു വല്ല ബോധവും
ഉണ്ടോ? സാക്ഷാൽ ചന്ദ്രചൂഡനായ—പരമേശ്വര
നായ ശിവനെ ഉദ്ദേശിച്ചാണു് ഞാൻ തപസ്സുചെ
യ്യുന്നതു്.

കിരാ:—(പൊട്ടിച്ചിരിച്ചുകൊണ്ടു്) കൊള്ളാം നന്നായി.
ചേരേണ്ടതുതന്നെ ചേൎന്നു! നിന്ദ്യമായ നിന്റെ കല

ത്തിനും നിൻെറ വീട്ടിനും നിങ്ങളുടെ പ്രവൃത്തികൾ
ക്കും എല്ലാം ചേൎന്ന ഈശ്വരൻ തന്നെ ദാരിദ്ര്യവാ
സിയായ ശിവൻ! മേലെല്ലാം ചാരവും തേച്ച് അ
സ്ഥിമാലകളും അണിഞ്ഞു് മുതുക്കൻ കാളപ്പുറത്താ
ണ് ആ മൂപ്പരുടെ സഞ്ചാരം. താമസിക്കുന്നതോ?
വൃത്തികെട്ട ചുടുകാട്ടിൽ! വല്ലോരും ആ ദേവനെ
ഭജിക്കാറുണ്ടോ? നിനക്കു നാണമാകുന്നില്ലല്ലോ ഇ
ങ്ങനെയെല്ലാം കാണിക്കാൻ!"

തൻെറ ഇഷ്ടദേവനായ സാക്ഷാൽ ശിവനെ നിന്ദി
ക്കുന്നതു കേട്ടപ്പോൾ അൎജ്ജുനനു സഹിക്കാൻ വയ്യാതെയാ
യി. കോപം ജ്വലിച്ചു. കണ്ണുകൾ ചുവന്നു. പല്ലുകൾ ത
മ്മിൽ ഉരുമ്മി. "നിൻെറ അധികപ്രസംഗത്തിനു ഫല
മിതാ" എന്നു ഗർജ്ജിച്ചു അമ്പു തൊടുത്തു. രണ്ടുപേരും
മഴപോലെ അങ്ങോട്ടും ഇങ്ങോട്ടും കൂരമ്പുകൾ വർഷിച്ചു
തുടങ്ങി. ഒരുത്തനും പിന്മാറുന്ന ലക്ഷണം കണ്ടില്ല. രണ്ടു
പേരും ദിവ്യാസ്ത്രങ്ങൾ പ്രയോഗിച്ചു. ആൎക്കും ഒരു കുറവും
കണ്ടില്ല. "ഇദ്ദേഹം ശിവനാണ് വെറും കാട്ടാളനല്ല."
എന്നു് കാട്ടാളത്തിയുടെ രൂപം ധരിച്ചിരുന്ന പാർവതീ
ദേവി പറഞ്ഞു. അർജ്ജുനൻ യുദ്ധത്തിൻെറ കോലാഹല
ത്തിൽ അതു കേട്ടില്ല. കേട്ടെങ്കിലും ഗൗനിച്ചില്ല. ഉടനെ
"നിൻെറ അസ്ത്രങ്ങളെല്ലാം പൂക്കളായിപ്പോകട്ടെ" എന്നു്
ദേവി ശപിച്ചു. അടുത്ത ക്ഷണത്തിൽ കിരാതൻെറ അ
ഥവാ ശിവൻെറ ശരീരം മുഴുവൻ പൂക്കൾകൊണ്ടു് മൂടി.
അദ്ദേഹത്തെക്കാണാൻ പാടില്ലാതെ ആയി. "അമ്പില്ലാ
തെയാകട്ടെ നിൻെറ ആവനാഴിയിൽ" എന്നു ദേവി വീ

ണ്ടു ശപിച്ചു. ഉടൻതന്നെ അസ്ത്രങ്ങളൊന്നും ഇല്ലാതെ അർജ്ജുനൻ വിഷണ്ണനായി. എന്നാൽ, പരാക്രമിയായ അർജ്ജുനൻ അതിനെ സാരമായി ഗണിച്ചില്ല. വില്ലെടുത്ത് കിരാതന്റെ തലയിൽ ആഞ്ഞടിച്ചുതുടങ്ങി. ഭഗവാന്റെ തലയിൽ സ്ഥിതിചെയ്തിരുന്ന ഗംഗാദേവി ആ വില്ല പിടിച്ചെടുത്തുകളഞ്ഞു. പിന്നീട് മുഷ്ടിപ്രയോഗമായി. അർജ്ജുനൻ മുഷ്ടിചുരുട്ടി ഭഗവാനെ ഇടിച്ചുതുടങ്ങി. രണ്ടുപേരുംകൂടി വലിയ മൽപ്പിടിത്തം നടത്തി. അങ്ങനെ കുറെ നേരം കഴിഞ്ഞപ്പോൾ ഇനിയും ഈ കളി മതിയാക്കാം എന്നു ഭഗവാനു തോന്നി. അദ്ദേഹം അർജ്ജുനനെ ചുരുട്ടിക്കൂട്ടിയെടുത്തു ദൂരെയെറിഞ്ഞു. അർജ്ജുനൻ അകലെ ച്ചെന്നുവീണു ബോധം കെട്ടു. അല്പനേരം കഴിഞ്ഞു ബോധം വീണു. ദേഹം മുഴുവൻ വേദന! അനങ്ങുവാൻ നിവൃത്തിയില്ല. ലോകമെല്ലാം ജയിച്ച വില്ലാളിവീരനായ തനിക്ക് ഒരു വെറും കാട്ടാളനിൽ നിന്നു തോല്വി സംഭവിച്ചല്ലോ എന്നോർത്ത് സങ്കടത്തിൽ മുഴുകി. കണ്ണിൽ നിന്നും ധാരധാരയായി കണ്ണുനീർ ഒഴുകി. എല്ലാം ഈശ്വരേച്ഛ എന്നു് ഒടുവിൽ സമാധാനപ്പെട്ടു. അനന്തരം അവിടെക്കിടന്നുതന്നെ മണ്ണുകൊണ്ടു ശിവലിംഗം ഉണ്ടാക്കി ആരാധിച്ചു തുടങ്ങി. അർജ്ജുനന്റെ അഹങ്കാരം എല്ലാം അസ്തമിച്ചു; വിനയംകൊണ്ടു് ഹൃദയം പരിശുദ്ധമായി. അപ്പോൾ എന്തൊരദ്ഭുതം! അർജ്ജുനൻ തന്റെ മുമ്പിൽ ഒരു പ്രകാശം കണ്ടു. വേടനും വേടത്തിയും മറവും മറഞ്ഞു. ആ സ്ഥലത്തു ശിവനും ശ്രീപാർവതിയും പ്രത്യക്ഷപ്പെട്ടു. ഭഗവാൻ അർജ്ജുനനെത്തലോടി. ആ ഭക്ത

ന്റെ ദേഹത്തിലുള്ള മുറിവുകളും ചതവുകളും എല്ലാം അകററി, വേദനകളെല്ലാം മാററി. ശരീരത്തിന് മുമ്പിലത്തേതിൽ ഇരട്ടി ശക്തി തോന്നി. ചൈതന്യം പൂർവാധികം വർദ്ധിച്ചു.

അർജ്ജുനന്റെ ആനന്ദത്തിന് അതിരില്ല. തപസ്സു പൂർണ്ണമായും ഫലിച്ചു. അദ്ദേഹം ഭഗവാന്റെ മുമ്പിൽ നമസ്കരിച്ചുകൊണ്ട് ഗദ്ഗദാക്ഷരത്തിൽ താൻ അറിയാതെ ചെയ്തുപോയ അപരാധങ്ങളെല്ലാം—യുദ്ധം ചെയ്തതും മററും ക്ഷമിക്കണമെന്ന് അപേക്ഷിച്ചു. ഭക്തിയോടുകൂടി ഭഗവാനെ സ്തുതിച്ചു. ദേവിയേയും നമസ്കരിച്ചു വണങ്ങി. ഭഗവാൻ ശത്രുക്കളെയെല്ലാം ഒടുക്കത്തക്കവണ്ണം മഹിമയേറിയ പാശുപതാസ്ത്രം നല്കി. നിസ്സാരന്മാരുടെമേലും സാധാരണമായ അവസരങ്ങളിലും അതു പ്രയോഗിക്കരുതെന്ന് ഉപദേശിച്ചു. പിന്നെയും മഹാദേവനും മഹാദേവിയും വേണ്ട അനുഗ്രഹങ്ങൾ എല്ലാം നല്കിയിട്ട് അർജ്ജുനൻ നോക്കിനില്ക്കെ തന്നെ അന്തർധാനം ചെയ്തു. അവർ മറഞ്ഞ ദിക്കു നോക്കി ഭക്തിയോടുകൂടി വീണ്ടും വീണ്ടും നമസ്കരിച്ചിട്ട് അർജ്ജുനൻ തപസ്സു മതിയാക്കി കൃതകൃത്യനായി സഹോദരന്മാരുടെ അടുക്കലേക്കു യാത്രയായി.

# മാർക്കണ്ഡേയചരിത്രം.

ശിവനു കാലകാലൻ എന്നൊരു പേരുണ്ടെന്നു എല്ലാവരും കേട്ടിട്ടുണ്ടല്ലോ? കാലന്റെയും കാലൻ എന്നാണു് അതിന്റെ അർത്ഥം. ശിവനെ സേവിക്കുന്നവർക്കു് കാലനെ—യമധർമ്മ രാജാവിനെ ഭയപ്പെടേണ്ട ആവശ്യമേ ഇല്ല. ഇതിനെ നല്ലവണ്ണം വെളിപ്പെടുത്തുന്ന ഒരു കഥ ഉണ്ടു്.

പണ്ടു് മൃകണ്ഡു എന്നൊരു മഹർഷി ഉണ്ടായിരുന്നു അദ്ദേഹം ശാസ്ത്രവിധികൾ അനുസരിച്ചു ജീവിച്ചിരുന്ന ഒരു മഹാനായിരുന്നു. യഥാകാലം മരുദ്വതി എന്ന പേരുള്ള ഒരു സാധ്വിയെ അദ്ദേഹം വിവാഹം ചെയ്തു. പത്നി മഹർഷിക്കു് എല്ലാവിധത്തിലും അനുരൂപയായിരുന്നു. അവർ ധർമ്മ ശാസ്ത്രപ്രകാരം പ്രവർത്തിച്ചിരുന്നു. ആ ധാർമ്മിക ദമ്പതികൾ മഹാഭക്തന്മാരുമായിരുന്നു. കാശിയിൽ ചെന്നു് ഒരു സംവത്സരകാലം അവർ പരമശിവനെ ഭക്തിപൂർവ്വം ആരാധിച്ചവരാണു്. വളരെ നാൾ കഴിഞ്ഞിട്ടും അവർക്കു് ഒരു സന്താനവും ഉണ്ടായില്ല. അതുകൊണ്ടു് അവർ രണ്ടുപേരും വീണ്ടും തപസ്സു ചെയ്തു ശിവനെ പ്രസാദിപ്പിച്ചു. ആശുതോഷനായ ഭഗവാൻ പ്രീതിപൂർവ്വം അവർക്കു പ്രത്യക്ഷപ്പെട്ടു. "നിങ്ങൾക്കു് എന്തു വരമാണു് വേണ്ടതു്" എന്നു വിശ്വനാഥൻ മഹർഷിയോടു ചോദിച്ചു.

മഹർഷി:—എനിക്കു പുത്രനില്ല. അവിടുന്നു് എന്നിൽ

പ്രസന്നനാണെങ്കിൽ ഒരു പുത്രസന്താനം വേണമെന്നാണു ഞാൻ ആഗ്രഹിക്കുന്നതു്.

ശിവൻ:—ഗുണഹീനനെങ്കിലും ദീർഘകാലം ജീവിച്ചിരിക്കുന്ന ഒരു പുത്രനാണോ നിങ്ങൾക്കു വേണ്ടതു്? അല്ലെങ്കിൽ എല്ലാഗുണങ്ങളും തികഞ്ഞവനും സർവ്വജ്ഞനും എന്നാൽ പതിനാറു വയസ്സു മാത്രം ആയുസ്സുള്ളവനുമായ ഒരുവനാണോ നിങ്ങൾ ആഗ്രഹിക്കുന്നതു്?

മഹർഷി:—ഗുണവാനല്ലാത്ത ഒരു പുത്രൻ എനിക്കു വേണ്ട. അല്പായുസ്സായാലും സദ്ഗുണങ്ങൾ ഉള്ള ഒരു സർവ്വജ്ഞനെയാണു് ഞാൻ വരിക്കുന്നതു്.

ധർമ്മിഷ്ഠനായ മഹർഷിയുടെ വാക്കുകൾ കേട്ടു പരമശിവൻ സന്തുഷ്ടനായി ഇങ്ങനെ അരുളിച്ചെയ്തു. "പതിനാറുവയസ്സു മാത്രം ആയുസ്സുള്ള ഒരു പുത്രൻ നിങ്ങൾക്കുണ്ടാകും. അയാൾ ധാർമ്മികനും സർവ്വജ്ഞനും ഗുണവാനുമായിരിക്കും. ജ്ഞാനസമുദ്രമായ അവൻ ലോകത്തിൽ വിഖ്യാതനായിത്തീരും"

പരമശിവന്റെ അമൃതിനു തുല്യമായ വാക്കുകൾ കേട്ടു മഹർഷി അത്യന്തം സന്തുഷ്ടനായി. അനന്തരം അദ്ദേഹം പത്നിയോടു കൂടി തന്റെ ആശ്രമത്തിലേക്കു തിരിച്ചു.

അല്പകാലം കഴിഞ്ഞു് മരുദ്വതി ഗർഭം ധരിച്ചു. പുംസവനം, സീമന്തം മുതലായ വൈദിക സംസ്കാരങ്ങൾ യഥാവസരം വിധിയനുസരിച്ചു നടത്തി. ആദിത്യനെപ്പോലെ വിളങ്ങുന്ന ഒരു പുത്രനെ മരുദ്വതി പ്രസവിച്ചു. സൂര്യോദയത്തിലെന്നപോലെ ദിക്കുകളെല്ലാം തെളിഞ്ഞു.

പ്രാണികളെല്ലാം ആഹ്ളാദിച്ചു. ആ ശുഭമുഹൂർത്തത്തിൽ പല മഹർഷിമാരും ഈ അപൂർവ്വശിശുവിനെ കാണാൻ വന്നിരുന്നു. വേദവിധി അനുസരിച്ചു ജാതകർമ്മം നാമകരണം മുതലായവയും നടന്നു. ബാലൻെറ സൗന്ദര്യവും തേജസ്സും പൌരന്മാരെയും നാട്ടുകാരെയും ആകർഷിച്ചു. ശരീരത്തിലെ ഓരോ അവയവത്തിലും ശുഭലക്ഷണങ്ങൾ തികഞ്ഞിരുന്നു. മരുദ്വതിയുടെ മഹാഭാഗ്യത്താൽ സുന്ദരവേഷധാരനായ പരമശിവൻതന്നെ അവതരിച്ചിരിക്കുന്നുവെന്നു പലർക്കും തോന്നി.

ചോറൂണ്, ചൗളം, കാതുകുത്ത മുതലായ സംസ്കാരങ്ങളും അതതുകാലങ്ങളിൽ വഴിപോലെ നടത്തി. അഞ്ചാമത്തെ വയസ്സിൽ ഉപനയനകർമ്മം കഴിച്ച് വേദം അഭ്യസിപ്പിച്ചു തുടങ്ങി. ബാലൻെറ ബുദ്ധിശക്തിയുടെ വൈഭവത്താൽ വേദാന്തം മുതലായ സകല ശാസ്ത്രങ്ങളും വേഗത്തിൽ ഗ്രഹിക്കാൻ സാധിച്ചു. പതിനാറുവയസ്സു തികയുന്നതിനു മുമ്പിൽ കുമാരൻ ഒരു തികഞ്ഞ പണ്ഡിതനായിത്തീൎന്നു. വിനയം മുതലായ സദ്ഗുണങ്ങൾക്കും വിളനിലമായി. മാതാപിതാക്കന്മാരെയും മാർക്കണ്ഡേയൻ ഭക്തിപൂർവ്വം ശുശ്രൂഷിച്ചിരുന്നു. എന്നാൽ നാൾ പോകുന്തോറും മൃകണ്ഡുമഹർഷിക്ക് വല്യതായ ദുഃഖമാണ് ഉണ്ടായത്. അച്ഛൻ എപ്പോഴും വ്യസനഭാവത്തിൽഇരിക്കുന്നതു കണ്ടു ബുദ്ധിമാനായ മാർക്കണ്ഡേയൻ അതിനുള്ള കാരണം വിനയപൂർവ്വം ചോദിച്ചു. പുത്രൻെറ മധുരമായ വാക്കുകേട്ട മഹർഷി ഇങ്ങനെ മറുപടി പറഞ്ഞു. "കുഞ്ഞേ! നിനക്കുവേണ്ടിയാണു ഞാൻ ദുഃഖിക്കുന്നത്. പരമശി

വൻ നിനക്ക് പതിനാറുവയസ്സുമാത്രമാണ് പരമായുസ്സായി നൽകിയിരിക്കുന്നത്. ആ വയസ്സ് അടുത്തിരിക്കുന്നു. അതുകൊണ്ടു് എന്റെ മനസ്സു നീറുന്നു".

മാർക്കണ്ഡേയൻ:- എനിക്കുവേണ്ടി അച്ഛൻ ഒരിക്കലും വ്യസനിക്കരുതു്. മരണം സംഭവിക്കാതിരിക്കാൻ വേണ്ടതു ഞാൻ ചെയ്തുകൊള്ളാം. അഭീഷ്ടം നൽകുന്ന മഹാദേവനായ ശിവനെ ഞാൻ നല്ലപോലെ ആരാധിക്കാം. അദ്ദേഹം സർവ്വജ്ഞനും വരദനും മാത്രമല്ല മരണത്തെ ജയിച്ചിരിക്കുന്ന മൃത്യുഞ്ജയനും ആണല്ലോ. അദ്ദേഹം കാലകാലനാണു്. ശിവന്റെ മൂന്നാമത്തെ കണ്ണു തുറന്നാൽ കാലനും ഭസ്മമാകും. അദ്ദേഹം കാളകൂടവിഷം ഭക്ഷിച്ചിട്ടും മരിക്കാതെ നീലകണ്ഠനായി ശോഭിക്കുന്നു.

മാതാപിതാക്കന്മാർ രണ്ടുപേരും സ്വപുത്രന്റെ നിശ്ചയത്തെ അഭിനന്ദിച്ചു. അവർ ഇങ്ങനെ പറഞ്ഞു. "ഞങ്ങളുടെ വ്യസനം തീർക്കാൻ ഇതു തന്നെയാണു ശരിയായ മാർഗ്ഗം അതിനാൽ ശിവനെ ശരണം പ്രാപിക്കുക. അതിനെക്കാൾ ഹിതകരമായി മറ്റൊന്നുമില്ല. ഭക്തന്മാരുടെ പ്രതീക്ഷകൾക്കെല്ലാം ഉപരിയായിട്ടാണു് അദ്ദേഹം അനുഗ്രഹം സാധിപ്പിച്ചുകൊടുക്കുന്നതു്. പരമശിവന്റെ കൃപാകടാക്ഷം കൊണ്ടു രക്ഷ പ്രാപിച്ചിട്ടുള്ള ഭക്തന്മാർ അസംഖ്യമാണു്.

ഇങ്ങനെ ആ വീരമാതാപിതാക്കന്മാർ പ്രിയനായ ഓമനപ്പുത്രനെ പല പ്രകാരത്തിലും ഉത്സാഹിപ്പിച്ചു തപസ്സിനു് അയച്ചു.

മാൎക്കണ്ഡേയൻ ദക്ഷിണ സമുദ്രതീരത്തു് വിധിപ്രകാരം ശിവലിംഗം പ്രതിഷ്ഠിച്ചു മൂന്നു സന്ധ്യകളിലും കുളിച്ചു് ശിവന്റെ ത്രികാലപൂജ നടത്തി. പൂജയുടെ അവസാനത്തിൽ ആ മഹൎഷികുമാരൻ ഭക്തിപൂൎവ്വം സ്തോത്രപാരായണം ചെയ്തു. അതു കഴിഞ്ഞു ഭക്തിയുടെ പാരവശ്യത്താൽ ആ ഭക്തോത്തമൻ ശിവസന്നിധിയിൽ നൃത്തം ചെയ്തു. ഇങ്ങനെ ഒരു ഒററ ദിവസത്തെ പൂജകൊണ്ടു് പരമശിവൻ പ്രസാദിച്ചു. അന്നു പൂജ കഴിഞ്ഞു സ്തോത്രം ചൊല്ലിക്കൊണ്ടിരിക്കുമ്പോൾ കാലൻ ബാലനെ സമീപിച്ചു. യമന്റെ രൂപം അതി ഭയങ്കരമായിരുന്നു. ചുവന്ന വട്ടക്കണ്ണുകൾ, തേളും പാമ്പും പോലുള്ള രോമങ്ങൾ, ഭയങ്കരദംഷ്ട്രകൾ അഞ്ജനപ്പൊടിപോലെ കറുത്ത നിറം, കയ്യിൽ കയറു്! മാൎക്കണ്ഡേയന്റെ കഴുത്തിൽ കാലൻ കയറു് ഇട്ടപ്പോൾ ആ ധീരനായ ബാലൻ ലവലേശം കലുങ്ങാതെ ഇങ്ങനെ പറഞ്ഞു.

മാൎക്കണ്ഡേയൻ—:മഹാത്മാവേ ഞാൻ വിശ്വനാഥസ്തോത്രം ചൊല്ലിത്തീരുന്നതുവരെ കാത്തു നിൽക്കുക. ശിവസ്തോത്രം മുഴുമിക്കാതെ ഞാൻ ഒരിടത്തും പോവുകയില്ല ഉറങ്ങുകയില്ല, ഉണ്ണുകയുമില്ല. ഇതാണു് എന്റെ വ്രതം. ജീവിതം, രാജ്യം, സുഖം മുതലായ ഒന്നും ശിവസ്തോത്രം പോലെ എനിക്കു പ്രിയമല്ല. ഇപ്പറഞ്ഞതൊന്നും പൊളിയല്ല. എന്റെ ഈ സത്യം കൊണ്ടു് മഹേശ്വരൻ സദാപി എന്നിൽ പ്രസാദിക്കട്ടേ". ഇങ്ങനെ പറഞ്ഞുകൊണ്ടിരിക്കു

ബോൾ തന്നെ കാലൻ ഇടയ്ക്കിടക്ക ചിരിച്ചുകൊണ്ടിരുന്നു. പിന്നിട്ട് ഇങ്ങനെ മറുപടി പറഞ്ഞു.

കാലൻ:—പഴമക്കാർ പറഞ്ഞിട്ടുള്ള സത്യം നിങ്ങൾ കേട്ടിട്ടില്ലെന്നു തോന്നുന്നു. ചെറുപ്പത്തിൽ ധർമ്മം ചെയ്യാതിരിക്കുന്ന മൂഢൻ വാർദ്ധക്യത്തിൽ പശ്ചാത്തപിക്കും. കൂട്ടുകാരെപ്പിരിഞ്ഞു വഴിപോക്കനെപ്പോലെയാണ് അവന്റെ ഗതി. മഴക്കാലത്തു സുഖമായിരിക്കുന്നതിനു വേണ്ടതു് എട്ടു മാസം കൊണ്ടു സമ്പാദിച്ചുകൊള്ളണം. മരിച്ചുപോയാൽ സുഖമായിരിക്കുന്നതിനുവേണ്ടി ജീവിച്ചിരിക്കുമ്പോൾ പ്രയത്നിക്കണം. നാളെച്ചെയ്യേണ്ടതു് ഇന്നുതന്നെ ചെയ്തുതീർക്കണം. വൈകുന്നേരം ചെയ്യേണ്ടതു രാവിലെ ചെയ്തുകൊള്ളണം. ഒരുവൻ തന്റെ ജോലി ചെയ്തുകഴിഞ്ഞുവോ ഇല്ലയോ എന്നു നോക്കി കാലൻ കാത്തുനിൽക്കയില്ല. ഇതു ചെയ്തു കഴിഞ്ഞു, ഇതു ചെയ്തുതീർക്കാനുണ്ടു് എന്നിങ്ങനെ വിചാരിക്കുന്നവനെ കാലൻ കീഴടക്കുന്നു. സമയം ആയില്ലെങ്കിൽ അസംഖ്യം അമ്പുകൾ കൊണ്ടാലും ഒരുവൻ മരിക്കയില്ല. കാലം വന്നു പോയാൽ ഒരു ദർഭത്തല തട്ടിയാലും മരിച്ചുപോകും. ആയിരമായിരം ചക്രവർത്തികളേയും ദേവേന്ദ്രന്മാരേയും ഞാൻ കൊണ്ടുപോയിരിക്കുന്നു. ഇതു് എന്റെ കർത്തവ്യമാണ്. നിങ്ങൾ കോപിക്കേണ്ട".

ഇതു കേട്ടിട്ടും ശിവസ്തോത്രം ചൊല്ലുന്നതിൽ തല്പരനായ കുമാരൻ ധൈര്യസമേതം ഇങ്ങനെ മറുപടി പറ

ഞ്ഞു. "ശിവസ്തുതി ചെയ്തുകൊണ്ടിരിക്കുന്നവരെ തടസ്സപ്പെടുത്തുന്നവർ താമസം കൂടാതെ നശിക്കും. അതിനാൽ അങ്ങയെ ഞാൻ വിലക്കുന്നു. ശിവഭക്തന്മാൎക്കു ശിവൻ മാത്രമാണു യജമാനൻ. പർവ്വതങ്ങൾ പിളൎക്കാനും കടലുകൾ കുടിച്ചു വററിക്കാനും ആകാശവും ഭൂമിയും കീഴ്മേൽ മറിക്കാനും ശിവഭക്തന്മാൎക്കു സാധിക്കും. ബ്രഹ്മാവിനേയും ഇന്ദ്രനേയും അവർ പുല്ലുപോലെ നിസ്സാരമായി ഗണിക്കുന്നു. അങ്ങനെയുള്ള ശിവഭക്തന്മാൎക്കു ദുഷ്കരമായിട്ടു എന്താണുള്ളതു്? മൃത്യു, യമൻ യമഭടന്മാർ ബ്രഹ്മാവു് മുതലായ ആരും തന്നെ ശിവഭക്തന്മാരെ കീഴ്പ്പെടുത്താൻ സാധിക്കുന്നതല്ല. ഈശ്വരഭക്തന്മാൎക്കു് ഒരിക്കലും ഒരു തരത്തിലുള്ള ആപത്തും വരുകയില്ലെന്നു് അറിവുള്ളവർ പറയുന്നു. അതു് അങ്ങു കേട്ടിട്ടില്ലയോ? ബ്രഹ്മാദിദേവന്മാൎക്കും അവരെ നശിപ്പിക്കാൻ ശക്തിയില്ല".

ഇങ്ങനെ ആ മുനികുമാരൻ തന്നെ വകവയ്ക്കാതെ ധിക്കരിക്കുന്നതു കണ്ടു കാലൻ വല്ലാതെ കോപിച്ചു. കോപാന്ധനായി കണ്ണുരുട്ടിക്കൊണ്ടു് ലോകങ്ങളെയെല്ലാം വിഴുങ്ങുവാനെന്ന മട്ടിൽ നിന്നുകൊണ്ടു യമൻ ഇപ്രകാരം പറഞ്ഞു. എടാ, ബ്രാഹ്മണാധമ, ഗംഗയിൽ എത്ര മണൽത്തരികൾ ഉണ്ടോ അത്രയും ബ്രഹ്മദേവന്മാരെ കാലനായ ഞാൻ സംഹരിച്ചിട്ടുണ്ടു്. എന്തിനേറെപ്പറയുന്നു എന്റെ പരാക്രമവും ബലവും കണ്ടു കൊൾക. നീ മഹാദേവന്റെ ദാസനാണല്ലോ. അദ്ദേഹം ഇപ്പോൾ നിന്നെ രക്ഷിക്കുന്നതു കാണട്ടെ!".

രാഹു ചന്ദ്രനെ വിഴുങ്ങുന്നതുപോലെ കാലൻ ആ ബാലമഹർഷിയെ പിടിച്ചുവിഴുങ്ങുവാൻ മുതിൎന്നു. ഉടനടി ശിലലിംഗത്തിൽനിന്നും പരമേശ്വരൻ ഉടൽ പൂണ്ടു് എഴുന്നേററു. ആ ചന്ദ്രശേഖരന്റെ രൂപം ദർശിക്കാൻപാടില്ലാത്തവിധം ഭീകരമായിരുന്നു. മഹാദേവൻ ഇടിനാദം മുഴക്കിക്കൊണ്ടു തന്റെ പാദകമലം ഉയൎത്തി കാലന്റെ മാൎത്തട്ടിൽ പ്രഹരിച്ചു. തൃക്കാൽച്ചവിട്ടു് ഏററു. കാലൻ ദൂരെത്തെറിച്ചു് നിലംപതിച്ചു. ഭയങ്കരരൂപത്തോടുകൂടിയ കാലൻ ദൂരെ വീണു കിടക്കുന്നതു കണ്ടു മാൎക്കണ്ഡേയൻ താൻ പതിവായി ചൊല്ലുന്ന സ്തോത്രംകൊണ്ടു ശങ്കരനെ സ്തുതിച്ചു. ആ സ്തോത്രത്തിൽ ഒരു ഭാഗം ഇങ്ങനെയായിരുന്നു:—

> രുദ്രം പശുപതിം സ്ഥാണും നീലകണ്ഠമുമാപതിം
> നമാമി ശിരസാ ദേവം കിം നോ മൃത്യുഃ കരിഷ്യതി.
> കാലകണ്ഠം കലാമൂൎത്തിം കാലാഗ്നിം കാലനാശനം
> നമാമി ശിരസാ ദേവം കിം നോ മൃത്യുഃ കരിഷ്യതി.
> നീലകണ്ഠം വിരൂപാക്ഷം നിൎമ്മലം നിരുപദ്രവം
> നമാമി ശിരസാ ദേവം കിം നോ മൃത്യുഃ കരിഷ്യതി.
> വാമദേവം മഹാദേവം ലോകനാഥം ജഗദ്ഗുരും
> നമാമി ശിരസാ ദേവം കിം നോ മൃത്യുഃ കരിഷ്യതി.
> ദേവദേവം ജഗന്നാഥം ദേവേശം വൃഷഭധ്വജം
> നമാമി ശിരസാ ദേവം കിം നോ മൃത്യുഃ കരിഷ്യതി.

രുദ്രൻ, പശുപതി, സ്ഥാണു, നീലകണ്ഠനുമാപതി
അദ്ദേവനെ നമിച്ചു ഞാൻ മൃത്യുവിനെന്തു ചെയ്യിടും.
കാലകണ്ഠൻ, കലാമൂൎത്തി കാലാഗ്നി, കാലനാശനൻ

അദ്ദേഹത്തെ നമിപ്പൂ ഞാൻ മൃത്യുവിങ്ങെന്തു ചെയ്തിടും.
നീലകണ്ഠൻ, വിരൂപാക്ഷൻ, നിർമ്മലൻ, നിരുപദ്രവൻ
അദ്ദേഹത്തെ നമിപ്പൂ ഞാൻ മൃത്യുവിങ്ങെന്തു ചെയ്തിടും.
വാമദേവൻ, മഹാദേവൻ, ലോകനാഥൻ ,ജഗദ്ഗുരു,
അദ്ദേഹത്തെ നമിപ്പൂ ഞാൻ മൃത്യുവിങ്ങെന്തു ചെയ്തിടും.
ദേവദേവൻ ജഗന്നാഥൻ ദേവേശനൃഷഭധ്വജൻ
അദ്ദേഹത്തെ നമിപ്പൂ ഞാൻ മൃത്യുവിങ്ങെന്തു ചെയ്തിടും

ഈ മാക്കണ്ഡേയ സ്തോത്രം ശിവസന്നിധിയിൽ ചൊല്ലുന്നവൎക്കു മൃത്യുഭയം ഉണ്ടാകയില്ല. നിശ്ചയം തന്നെ.

ഇങ്ങിനെ സ്തുതിച്ചു കഴിഞ്ഞപ്പോൾ മഹാദേവൻ ബുദ്ധിമാനായ മാക്കണ്ഡേയന്ന് അനേകപ്രളയങ്ങൾ കഴിഞ്ഞാലും മരിക്കാതിരിക്കത്തക്കവണ്ണം ദീൎഘായുസ്സു നല്കി. മഹാതേജസ്വിയായ മാക്കണ്ഡേയൻ ദേവദേവനായ മഹേശ്വരന്റെ പ്രസാദത്താൽ മരണത്തെ ജയിച്ച് പല പ്രളയങ്ങളും കണ്ടു് ആ ബാലമഹർഷി ആശ്രമത്തിൽ മടങ്ങി വന്നു. മാതാപിതാക്കന്മാരെ വണങ്ങി. അവർ വിവരമെല്ലാം അറിഞ്ഞു അത്യധികം സന്തോഷിച്ചു. പുത്രനെ അഭിനന്ദിച്ചു. കാലനും ശിവനെ സ്തുതിച്ച് മാപ്പിരന്ന് അദ്ദേഹത്തിന്റെ അനുവാദപ്രകാരം സ്വസ്ഥാനത്തിലേക്കു തിരിച്ചു.

ഇപ്രകാരം ബാലനായ മാക്കേണ്ഡയൻ കാലകാലന്റെ പ്രസാദത്താൽ കാലനെ ജയിച്ച് തേജസ്വിയായി വിളങ്ങി.

# ഉപമന്യുവിൻെറ ഏകനിഷ്ഠ

വ്യാഘ്രപാദമഹർഷിയെപ്പററി കേട്ടിട്ടില്ലാത്ത കേരളീയർ ചുരുക്കം കുറവായിരിക്കും. വൈക്കത്തപ്പൻെറ പരമഭക്തനായിരുന്ന അദ്ദേഹം എന്ന വസ്തുത സുപ്രസിദ്ധമാണ്. ആ മഹാശിവഭക്തൻെറ പുത്രനായിരുന്നു ഉപമന്യു. ബാല്യം മുതല്ക്കുതന്നെ ഉപമന്യുവിലും ശിവഭക്തി ലയിച്ചുകിടന്നിരുന്നു. അതു ഉണ്ടായതെങ്ങിനെ? ഉപമന്യുവിൻെറ കഥ കേൾക്കുക.

ഒരു ദിവസം ഉപമന്യു തൻെറ അമ്മയോടു പശുവിൻപാൽ ആവശ്യപ്പെട്ടു. അപ്പോൾ ഗൃഹത്തിൽ പാൽ ഇല്ലാതിരുന്നതുകൊണ്ടു മാതാവു വളരെ കുഴങ്ങി. അരിമാവു വെള്ളത്തിൽ കലക്കി ഉപമന്യുവിനു കൊടുത്തു. തൻെറ മാതുലൻെറ ഗൃഹത്തിൽ വച്ച് ആ ബാലൻ ഒരിക്കൽ പാൽ കുടിച്ചിട്ടുണ്ടായിരുന്നു. അതിനാൽ പാലിൻെറ സ്വാദ് ഉപമന്യു ഓർത്തിരുന്നു. അമ്മ കൊടുത്തതു പാലല്ലെന്നു ബുദ്ധിമാനായ ബാലൻ മനസ്സിലാക്കി. മാതാവിനോട് "ഇതു പാലല്ലല്ലോ അമ്മേ!" എന്ന് പുത്രൻ പറഞ്ഞു. ഋഷിപത്നിയായ ആ സാധ്വി പൊളിപറഞ്ഞു ശീലിച്ചിട്ടില്ല. അതുകൊണ്ട് ആ സ്ത്രീരത്നം ഇങ്ങനെ പറഞ്ഞു. "കുഞ്ഞേ നീ പറഞ്ഞതു സത്യം തന്നെ. ഇതു പാലല്ല. നദീതീരത്തിൽ കാട്ടിൽ കുടിലുകളിൽ താമസിക്കുന്ന തപസ്വികളായ നമ്മൾക്കു പാൽ എവിടെനിന്നു കിട്ടും? നമ്മളുടെ സ്വത്തെല്ലാം പരമശിവൻ മാത്രമാണ്.

നിനക്ക പാൽ വേണമെങ്കിൽ വിശ്വനാഥനായ മഹാദേവനെ പ്രസാദിപ്പിക്കുക. അദ്ദേഹം പ്രസാദിച്ചാൽ നിനക്ക പാൽപ്പായസവും തരും."

അമ്മയുടെ വാക്കുകൾ കേട്ട് ബാലനായ ഉപമന്യു ചോദിച്ചു:-"അമ്മേ! പരമശിവൻ ആരാണ്? അദ്ദേഹം എവിടെ താമസിക്കുന്നു? അദ്ദേഹത്തിന്റെ രൂപം എന്താണ്? എനിക്ക് അദ്ദേഹത്തെ കാണാൻ എങ്ങനെ സാധിക്കും? പരമശിവനെ പ്രസാദിപ്പിക്കാനുള്ള വഴി എന്ത്?

ബാലന്റെ നിഷ്കപടമായ ചോദ്യങ്ങൾ കേട്ട് മാതാവിന്റെ കണ്ണുകളിൽ അശ്രുക്കൾ നിറഞ്ഞു. ഓമനയായ പുത്രനോട ശിവതത്ത്വം പറഞ്ഞു കേൾപ്പിച്ചിട്ട് ഇങ്ങനെ തുടന്നു. "നീ ശിവഭക്തനായിത്തീരുക. അദ്ദേഹത്തിൽ നിന്റെ മനസ്സുറപ്പിക്കുക. ശിവനിൽ പൂർണ്ണമായി വിശ്വസിക്കുക. അദ്ദേഹത്തെ ശരണം പ്രാപിക്കുക. പരമശിവനെ നമസ്കരിക്കുക. ഇങ്ങനെയെല്ലാം ചെയ്താൽ കല്യാണരൂപിയായ അദ്ദേഹം നിനക്ക മംഗളം അരുളും. അദ്ദേഹത്തെ പ്രസാദിപ്പിക്കാൻ ജപിക്കേണ്ടതായ മഹാമന്ത്രം ഇതത്രേ—"ഓം നമഃ ശിവായ".

അമ്മയുടെ ഉപദേശം അനുസരിച്ചു പരമശിവനെ പ്രസാദിപ്പിക്കാൻ ബാലനായ ഉപമന്യു നിശ്ചയിച്ചു. വീട വിട്ടു കൊട്ടുങ്കാട്ടിൽ ചെന്നു "നമഃ ശിവായ" എന്ന മന്ത്രം കൊണ്ടു ശിവപൂജ ചെയ്യാൻ ആരംഭിച്ചു. അവസരം കിട്ടുമ്പോഴെല്ലാം മന്ത്രം ജപിച്ചു മഹർഷികമാരൻ

തപസ്സിൽ ആണു്. ഭൂതപ്രേതങ്ങൾ ആ ബാലനെ ഭയപ്പെടുത്താൻ പല പ്രകാരത്തിലും ശ്രമിച്ചു. എന്നാൽ ഉപമന്യുവിനു ലേശം പോലും ഭയം ഉണ്ടായില്ല, എന്നുമാത്രമല്ല. തന്നെ തടസ്സപ്പെടുത്താൻ പ്രയത്നിച്ചവരോടു് കോപവും തോന്നിയില്ല. ആ ബാലൻ എപ്പോഴും പഞ്ചാക്ഷരമന്ത്രം ജപിച്ചു ശിവനെ കീർത്തിച്ചും കൊണ്ടിരുന്നു. മരീചിയുടെ ശാപത്താൽ പിശാചായിത്തീർന്ന ഒരു മുനി ഉപമന്യു ഉച്ചരിച്ച പാവനമന്ത്രം കേട്ടു ശാപമുക്തനായി അദ്ദേഹം വീണ്ടും മുനിയായിത്തീർന്നു ബാലനെ കൃതജ്ഞതയോടുകൂടി വണങ്ങി.

ദേവന്മാർ മുഖാന്തരം ഉപമന്യുവിന്റെ ഉഗ്രമായ തപസ്സിന്റെ വൃത്താന്തം ശിവലോകത്തിലും എത്തി. പരമശിവൻ തന്റെ ഭക്തനെ പരീക്ഷിക്കുന്നതിനായി ദേവേന്ദ്രന്റെ രൂപം കൈക്കൊണ്ടു് വെള്ളാനയായ ഐരാവതത്തിൽ കയറി ഉപമന്യുവിന്റെ സമീപത്തു ചെന്നു. മുനികുമാരൻ ദേവേന്ദ്രരൂപം കണ്ടു് ഇങ്ങനെ പറഞ്ഞു:-"ദേവരാജവേ! അങ്ങു കൃപചെയ്തു് എന്റെ അടുക്കൽ വന്നതു വലുതായ അനുഗ്രഹം തന്നെ. ഞാൻ എങ്ങനെയാണു് അങ്ങയെ സേവിക്കേണ്ടതു്? പറഞ്ഞാലും" ഇന്ദ്രരൂപിയായ പരമേശ്വരൻ പറഞ്ഞു "തപോധനിയേ, നിന്റെ തപസ്സുകൊണ്ടു ഞാൻ പ്രസന്നനായിരിക്കുന്നു. നിനക്കു് ഇഷ്ടമുള്ള വരം ചോദിച്ചുകൊൾക. നീ ചോദിക്കുന്നതെല്ലാം ഞാൻ തരാം"

ബാലൻ ഇങ്ങനെയാണു മറുപടിപറഞ്ഞതു:-"അങ്ങു് എന്നോടു പരമകാരുണ്യം കാണിച്ചിരിക്കുന്നു. എ

ന്നാൽ എനിക്ക് അങ്ങയോട്ട യാചിക്കാൻ യാതൊന്നു മില്ല. സ്വർഗ്ഗമോ സ്വർഗ്ഗത്തിലെ സുഖാനുഭവങ്ങളോ എനിക്കുവേണ്ട. പരമശിവന്റെ ദാസന്റെദാസനാകാനാണു ഞാൻ ആഗ്രഹിക്കുന്നതു്. ആ മഹാദേവൻ പ്രസന്നനായി ദർശനം തരുന്നതുവരെ ഞാൻ തപസ്സുചെയ്തു കൊണ്ടുതന്നെ ഇരിക്കാം. വിശ്വനാഥനും ആദിപുരുഷനും അദ്വിതീയനും നിത്യനുമായ പരമശിവന്റെ പ്രസാദം കൂടാതെ ആൎക്കും ശാശ്വതമായ ശാന്തി കിട്ടുകയില്ല. എന്റെ ദോഷം കൊണ്ടു് ഈ ജന്മത്തിൽ ശിവദർശനം കിട്ടിയില്ലെങ്കിലും അടുത്ത ജന്മത്തിൽ എനിക്കു ശിവനിൽ ഉറച്ചതും ഇളകാത്തതും ആയ ഭക്തി ഉണ്ടായിരിക്കും"

ഇങ്ങനെ പറഞ്ഞു് ഉപമന്യു വീണ്ടും തപസ്സു ചെയ്വാൻ ആരംഭിച്ചു. അപ്പോൾ ഇന്ദ്രരൂപം പൂണ്ട ഭഗവാൻ ശിവനിന്ദ ചെയ്തു് തന്നെ ത്തന്നെ പഴിക്കാൻ തുടങ്ങി. ശിവനിന്ദ കേട്ടപ്പോൾ ഉപമന്യുവിനു വല്യതായ ദുഃഖം ഉണ്ടായി ഒരിക്കലും ക്ഷോഭിക്കാത്ത ആ ബാലതപസ്വിയുടെ മനസ്സിൽ തന്റെ ഇഷ്ടദേവന്റെ നിന്ദ കേട്ടു കോപം ഉദിച്ചു. ഇന്ദ്രനെ നശിപ്പിക്കുന്നതിനായി അഘോരാസ്ത്രം ആവാഹിച്ച ഭസ്മം എടുത്തു് ആ ദേവന്റെ നേൎക്ക് എറിഞ്ഞു. ശിവനിന്ദ കേൾക്കാൻ ഇടവന്ന തന്റെ അപരാധത്തെ ഓൎത്തു് അതിനു പ്രായശ്ചിത്തമായി അഗ്നിയിൽ ചാടി തന്റെ ശരീരത്തെ ഭസ്മമാക്കാൻ ഒരുമ്പെട്ടു.

ബാലഭക്തന്റെ ഇത്തരം പ്രവൃത്തികൾ കണ്ടു പരമശിവൻ അത്യന്തം പ്രസാദിച്ചു. തീയിൽ ചാടാൻ സമ്മതിച്ചില്ല. മഹാദേവന്റെ ആജ്ഞപ്രകാരം

നന്ദി അഘോരാസ്ത്രത്തെ തടുത്തു. ഇതിനിടയ്ക്കു ഉപമന്യു കണ്ട കാഴ്ച അത്യാശ്ചര്യമായിരുന്നു. ഐരാവതത്തിനു പകരം വെളുത്ത കാളയാണു തന്റെ മുന്നിൽ പ്രത്യക്ഷമായതു്. ദേവേന്ദ്രൻ ഇരുന്നിരുന്ന സ്ഥലത്തു പരശിവൻ ദിവ്യരൂപം ധരിച്ച് പാർവ്വതീസമേതം കാളയുടെ പുറത്തു വിളങ്ങി. ഒരു കോടി ആദിത്യന്മാരുടെ തേജസ്സേറിയ രശ്മികളും ഒരു കോടി ചന്ദ്രന്മാരുടെ അതിശീതളകിരണങ്ങളും പരമേശ്വരന്റെ നാലുപാടും പ്രകാശിച്ചു. ആ തേജസ്സും കുളിർമയും എല്ലായിടവും വ്യാപിച്ചു. ഭഗവാൻ സർവ്വാലങ്കാരങ്ങളും അണിഞ്ഞിരുന്നു. അദ്ദേഹം ഉടുത്തിരുന്നതു് ഉജ്ജ്വലമായ വെള്ള വസ്ത്രമായിരുന്നു. വെള്ളനിറത്തിലുള്ള പൂമാല ശിവന്റെ കഴുത്തിൽ കാണപ്പെട്ടു. നെററിത്തടത്തിൽ ചന്ദനക്കുറി അണിഞ്ഞിരുന്നു. അദ്ദേഹം ചന്ദ്രശേഖരനായി വിളങ്ങി. ആ ദിവ്യമനോഹരവിഗ്രഹത്തിൽ പല പ്രകാരത്തിലുള്ള സ്വർണ്ണമാലകളും രത്നമാലകളും ശോഭിച്ചിരുന്നു. കൊടിക്കൂറയും വെളുത്തതായിരുന്നു. പാർവ്വതിയുടെ രൂപം വർണ്ണിക്കാൻ പ്രയാസം. പാർവ്വതീപരമേശ്വരന്മാരുടെ അപൂർവ്വദർശനം കിട്ടി ഉപമന്യുവിനുണ്ടായ ആനന്ദം വാക്കുകൾ കൊണ്ടു് അറിയിക്കാൻ സാധ്യമല്ല. അദ്ദേഹം ഗദ്ഗദസ്വരത്തിൽ ഇങ്ങനെ സ്തുതിക്കാൻ തുടങ്ങി.

1. "ജയ, ശങ്കര, പാർവ്വതീപതേ,
   മൃഡ, ശംഭോ, ശശിഖണ്ഡമണ്ഡന!
   മദനാന്തക, ഭക്തവത്സല,
   പ്രിയകൈലാസ ദയാസുധാംബുധേ!

2. ചുഴലേ പ്രസരിച്ച ദർശം തടയും
ക്രൂരിരുൾ നീക്കുവാൻ വിഭോ!
രവി പോലൊളിപൂണ്ടു ദിക്കു നീ-
യൊരു നാളെൻഹൃദയാന്തരത്തിലായ്.

3. ത്വദനുസ്മൃതി തന്നെ പാവനം
സ്തുതി ചേർന്നാലതു പിന്നെയോതണോ
മധുരം സ്വതവേ പയസ്സതിൽ
സിത ചേർന്നാൽ പറയേണ്ടതെന്തുവാൻ?

4. അരുളും സുരവൃക്ഷ,മക്ഷീയാൽ
പരിദർശിക്കിലഭീഷ്ടമൊക്കെയും;
കരളിങ്കൽ നിനച്ചു കുമ്പിടും
മതിമാനിഷ്ടഫലപ്രദൻ ഭവാൻ.

5. ഫണിപാശകരൻ യമൻ ജവാൽ
പിടികൂടീടുവതിന്നു മുമ്പുതാൻ
അഭയം തരികാശു മേ വിഭോ!
മൃതനുണ്ടോ ഫലമൗഷധങ്ങളാൽ?

6. വിഷമേറിന വൻഫണീന്ദ്രർ പോൽ
വിഷയൌഘം ക്ഷതമേകിടുന്നുമെ
സുധയൊത്ത കൃപേക്ഷണങ്ങളാൽ
സ്നപനം നൽകുകെനിക്കു സംഭ്രമാൽ.

7. വ്യഥയാന്നുരുളട്ടെ ഭൂവിൽ, നെ
ഞ്ഞുറയട്ടെ,തല വെട്ടിടട്ടെ ഞാൻ.
ഹഹ! നോക്കുവതില്ല യന്നെ നീ,
കരയട്ടെ, മുറയിട്ടിടട്ടെ, ഞാൻ.

8. ശരണം തരുണേന്ദുശേഖരൻ,
ശരണം മേ ഗിരിരാജകന്യക
ശരണം മമ രണ്ടുപേരുമി
ങ്ങപരൻ ദേവയോർത്തയില്ല ഞാൻ.

9. ഉപമന്യുകൃതം സ്തവോത്തമം
പ്രജപിച്ചീട്ടകിലീശസന്നിധൌ
അഭിവാഞ്ഛിതഭാഗ്യഭൂതിയും
പരമായുസ്സുമിണക്കിടും ശിവൻ".

ബാലഭക്തൻ നിഷ്കപടമായി ഹൃദയം തുറന്നു സ്തോത്രം ചെയ്യുന്നതു കേട്ടു പ്രസാദിച്ച പരമേശ്വരൻ ഇപ്രകാരം അരുളിച്ചെയ്തു. "കുഞ്ഞേ, ഞാൻ നിന്നിൽ വളരെ പ്രസന്നനായിരിക്കുന്നു. എന്നിൽ നിനക്ക് ശുദ്ധവും ഇളകാത്തതുമായ ഭക്തി ഉണ്ടോ എന്നു ഞാൻ പരീക്ഷിക്കയായിരുന്നു. നിനക്ക് എന്തുവേണം? പറയുക. നിനക്കു വേണ്ടി എന്തും തരാൻ ഞാൻ സന്നദ്ധനാണ്". പരമശിവന്റെ വാത്സല്യമേറിയ വാക്കുകൾ കേട്ട് ഉപമന്യുവിന്റെ ആനന്ദത്തിന് അളവില്ലാതായി, ആ ബാലന്റെ കണ്ണുകളിൽക്കൂടി ആനന്ദാശ്രുക്കൾ ധാരധാരയായി പൊഴിഞ്ഞു. ആ ഭക്തോത്തമൻ ഗദ്ഗദസ്വരത്തിൽ പറഞ്ഞു "വിശ്വനാഥ, എനിക്ക് ഇനിയും എന്താണു കിട്ടേണ്ടതായിട്ടുള്ളതു്? എന്റെ ഈ ജന്മം എല്ലാവിധത്തിലും സഫലമായി ദേവദേവനെ ആർക്കാണു് പ്രത്യക്ഷമായി കാണാൻ സാധിക്കുന്നതു്. അങ്ങനെ ഇരിക്കുന്ന പരമേശ്വരനായ അവിടുന്നു കൃപചെയ്തു് എന്റെ മുമ്പിൽ വിരാജിക്കുന്നു ഇതിൽ കവിഞ്ഞു് എന്താണു് എനിക്കു് ആഗ്രഹിക്കാനുള്ളതു്.?

എങ്കിലും അവിടുന്നു വല്ലതും തരാൻ അഭിലഷിക്കുന്നതാ യാൽ അവിടുത്തെ പാദപദ്മങ്ങളിൽ എനിക്കു് അത്യു ച്ചവും അഴിവററതുമായ ഭക്തി ഉണ്ടായിരിക്കട്ടെ. ഇതു മാ ത്രമേ എനിക്കു പ്രാർത്ഥിക്കാനുള്ളൂ".

ചന്ദ്രശേഖരനായ പരമശിവൻ ഉപമന്യുവിനെ അനു ഗ്രഹിച്ചു പാർവ്വതിയെ ഏല്പിച്ചു. മഹേശ്വരി അത്യ ന്തം വാത്സല്യത്തോടുകൂടി ബാലൻെറ തലയിൽ കൈ വച്ചു് അദ്ദേഹത്തിനു് നശിയാത്ത കുമാരഭാവം കൊടുത്തു. പിന്നീടു പരമശിവൻ ഇങ്ങനെ അരുളിച്ചെയ്തു. "കുഞ്ഞേ, നീ ഇപ്പോൾ ജരയും നരയും മരണവും കടന്നിരിക്കുന്നു. നിനക്കു തേജസ്സും യശസ്സും ദിവ്യജ്ഞാനവും കൈ വന്നു കഴിഞ്ഞു നിൻെറ ഭക്തി എന്നിൽ മാത്രമാണു് ഉറച്ചു കിടക്കുന്നതു്. ഈ പാൽപ്പായസവും കുടിച്ചുകൊള്ളുക" ഇപ്രകാരം പറഞ്ഞു് ഒരു സ്വർണ്ണപ്പാത്രം നിറച്ചു ദിവ്യമായ പാൽപ്പായസം കൊടുത്തിട്ടു് പരമശിവൻ മറഞ്ഞു. ഉപമന്യുതന്നെയാണു് ശ്രീകൃഷ്ണഭഗവാനു ശിവമന്ത്രം ഉപ ദേശിച്ചു കൊടുത്തതു്.

# കണ്ണപ്പനായനാരുടെ ആത്മത്യാഗം

കേരളത്തിൽ അവതരിച്ച ശ്രീ ശങ്കരാചാര്യസ്വാമികൾ എഴുതിയ "ശിവാനന്ദലഹരി" എന്നൊരു സ്തോത്രമുണ്ട്. അതിലൊരിടത്ത് 'വനചരോ ഭക്താവതംസായതേ'–ഒരു വേടൻ ഭക്തശ്രേഷ്ഠനായി എന്നു പറഞ്ഞിരിക്കുന്നു. ആ വ്യാധനത്രേ കണ്ണപ്പനായനാർ. അദ്ദേഹത്തിന്റെ ആശ്ചര്യകരമായ കഥ ഇങ്ങനെയാണ്:—

വേടന്മാർ നിറഞ്ഞിരുന്ന പൊത്തപ്പിനാട്ടിൽ അവരുടെ രാജാവായി നാഗൻ എന്നൊരാൾ വാണിരുന്നു. അദ്ദേഹം ദത്ത എന്നൊരു സ്ത്രീയെ വിവാഹംചെയ്തു. രണ്ടുപേരും ഗൃഹസ്ഥധമ്മം പരിപാലിച്ചുവന്നിരുന്നു. ഒരു പുത്രൻ ജനിക്കാത്തതിനാൽ അവർ വളരെ സങ്കടപ്പെട്ടു. നാഗൻ സന്താനമുണ്ടാകുന്നതിന്നു സുബ്രഹ്മണ്യസ്വാമിയെ ഭജിച്ചു. കാർത്തികേയന്റെ കൃപകൊണ്ടു് അദ്ദേഹത്തിനു് ഒരു ഉണ്ണി ഉണ്ടായി. മകനെ കയ്യിലെടുത്തപ്പോൾ ആ ശിശുദേഹം ദൃഢവും ബലിഷ്ഠവുമായിത്തോന്നി. അതിനാൽ ആ കുട്ടിക്കു് തിണ്ണൻ എന്നു പേരിട്ടു.

ബാലൻ വേടന്മാരുടെ ഇടയിൽ വളന്നു ക്രമേണ അസ്ത്രവിദ്യ അഭ്യസിക്കാനുള്ള കാലമായി. ഒരു നല്ല ഗുരുവിന്റെ അടുക്കൽനിന്നും ആ വിദ്യ പഠിച്ചു. തിണ്ണൻ വലിയ വില്ലാളിയായിത്തീന്നു. അദ്ദേഹത്തിന്നു പതിനാറു വയസ്സായപ്പോൾ അച്ഛനു് പ്രായാധിക്യത്താൽ ക്ഷീണം ബാധിച്ചിരുന്നു. അതുകൊണ്ടു് നായാട്ടിന്നു പോകാൻ നാഗന്നു നിവൃത്തിയില്ലാതെ വന്നു.

ഒരു ദിവസം വേടന്മാരെല്ലാം ചേൎന്നു നാഗരാജാവി നോട്ട് ഇങ്ങനെ സങ്കടം അറിയിച്ചു:– "മാസംതോറുമുള്ള വേട്ടയില്ലാത്തതിനാൽ ദുഷ്ടമൃഗങ്ങൾ വളരെ ഉപദ്രവി ക്കുന്നു" രാജാവു മറുപടി പറഞ്ഞു:–"എനിക്കു വയസ്സായ തിനാൽ ശരീരബലം ഇല്ല. അതുകൊണ്ടു് ഇനിമേൽ എ ന്നെക്കൊണ്ടു വേട്ടയാടാൻ സാധിക്കയില്ല. എന്റെ മകൻ തിണ്ണനെ നിങ്ങളുടെ തലവനാക്കാം." പിന്നീട്ട് രാജ്ഞിയുടെ സമ്മതവും വാങ്ങി പുത്രനു രാജാധികാരം നൽകി.

വേടരാജാവായിത്തീൎന്ന തിണ്ണൻ വേട്ടയ്ക്കു വേണ്ട തെല്ലാം എടുത്തുംകൊണ്ടു വൻകാട്ടിൽ ചെന്നു. വേട വീരന്മാർ അദ്ദേഹത്തെ പിൻതുടൎന്നു. തിണ്ണൻ പല ദുഷ്ട മൃഗങ്ങളെയും നിലംപതിപ്പിച്ചു. ഒടുവിൽ തടിച്ചുകൊഴു ത്ത ഒരു പന്നി തപ്പിപ്പിഴച്ചു വളരെവേഗം പാഞ്ഞു പോയി. തിണ്ണനും അതേ വേഗത്തിൽ അതിനെ പിൻ തുടൎന്നു.

ഈ വസ്തുത മററു വേടന്മാർ അറിഞ്ഞില്ല. നാണൻ, കാടൻ എന്നു രണ്ടുപേർ മാത്രമേ തിണ്ണനെ അനുഗമി ച്ചുള്ളു. പന്നി വളരെ ദൂരം ഓടി. ഒടുവിൽ ക്ഷീണിച്ച് ഓടാൻ നിവൃത്തിയില്ലാതെയായിട്ട് ഒരു മലവാരത്തിലുള്ള കാട്ടിൽ ചെന്നു മരങ്ങളുടെ ഇടയിൽ മറഞ്ഞു കിടന്നു. തി ണ്ണൻ അതിനെക്കണ്ടു് അടുത്തുചെന്നു് ഉടവാൾകൊണ്ടു് അതിനെ കൊന്നു. ഇതിനിടയ്ക്കു നാണനും കാടനും അവി ടെ എത്തി. ഈ കാഴ്ചകണ്ടു് അവർ വിസ്മയിച്ചു. അവർ തിണ്ണനെ പുകഴ്ത്തി.

അനന്തരം അവർ രണ്ടുപേരും ഇങ്ങനെ പറഞ്ഞു:— "നമ്മൾ വളരെ ദൂരം വന്നിരിക്കയാണു്. വലുതായ വിശപ്പുതോന്നുന്നു. ഈ പന്നിയെ വേവിച്ചു തിന്നാം. വെള്ളം കുടിച്ചു ദാഹവും തീർക്കാം. അതു കഴിഞ്ഞു വേട്ടയാടുന്ന സ്ഥലത്തേക്കു തിരിച്ചുപോകാം". തിണ്ണൻ അതിനു സമ്മതിച്ചു. "ഈ കാട്ടിൽ വെള്ളം എവിടെ കിട്ടും" എന്നു ചോദിച്ചു. നാണൻ മറുപടി പറഞ്ഞു:– "നോക്കുക, അവിടെ ഒരു വലിയ തേക്കുമരം കാണുന്നുണ്ടല്ലോ. അതിനപ്പുറത്തു് ഒരു കുന്നുണ്ടു്. അതിനടുത്തായി പൊൻമുകലി നദി ഒഴുകുന്നു. അങ്ങോട്ടുതന്നെ പോകാമെന്നു തിണ്ണൻ പറഞ്ഞു. ആങ്ങനെ അവർ പോകുമ്പോൾ കുറേ ദൂരത്തുള്ള തിരുക്കാളഹസ്തിമല തിണ്ണൻ കണ്ടു. "നമ്മുടെ മുമ്പിൽ കാണുന്ന ഈ മലയിലേക്കു പോകാം". എന്നു് അദ്ദേഹം നാണനോടു് പറഞ്ഞപ്പോൾ നാണൻ മറുപടിപറഞ്ഞു:—

"ആ കുന്നിൽ നല്ല കാഴ്ചകൾ ഉണ്ടു്. അവിടെ വലിയ ദൈവവും വാണരുളുന്നു അദ്ദേഹത്തെ വണങ്ങുകയും ചെയ്യാം". പെട്ടെന്നു തിണ്ണനു് ഒരു ഭാവഭേദം ഉണ്ടായി. അദ്ദേഹം പറഞ്ഞു. "നാണാ! എന്തൊരു ആശ്ചര്യം. മല അടുക്കുന്തോറും എന്റെ ചുമട്ട കുറയുന്നതുപോലെ തോന്നുന്നു. ഒരു പുതിയ ആഗ്രഹം ഉദിച്ചുയരുന്നു. അതു വേഗത്തിൽ എന്റെ ഉള്ളിൽ പാഞ്ഞു കയറുന്നു. നമ്മളുടെ ദേവൻ ഇരിക്കുന്ന സ്ഥലം എവിടെ? വേഗം പോകാം" ഇങ്ങനെ പറഞ്ഞു തിണ്ണൻ വേഗം നടന്നു.

അവർ പൊൻമുകലിയിൽ എത്തി. നദീതീരത്തിൽ എത്തി നദീതീരത്തിൽ പന്നിയെ വച്ചിട്ടു് അതു പാക

മാക്കാൻ കാടനോട്ട പറഞ്ഞു. തിണ്ണനും നാണനും മല
യിലേക്ക പോയി.

മുൻ ജന്മങ്ങളിൽ ചെയ്തിരുന്ന തപസ്സിന്റെ ഫലം
അപ്പോൾ അനുഭവപ്പെട്ടുതുടങ്ങി. തിണ്ണൻ മറെറാരാളായി
ത്തീൎന്നു. ഈശ്വരഭക്തി അദ്ദേഹത്തിന്റെ ഹൃദയത്തിൽ
തിങ്ങിനിറഞ്ഞുകവിഞ്ഞു. ഒരുപ്രകാരമുള്ള ആവേശത്തോട്ട
കൂടിയാണു തിണ്ണൻ മല കയറിയതു്. ഓരോ പടി കയ
റുന്തോറും ഭക്തിയുടെ പാരവശ്യം കൂടി വന്നു.

തിണ്ണൻ പരമശിവനെ ദർശിക്കുന്നതിനു മുമ്പു ത
ന്നെ ആ ഭഗവാന്റെ കരുണ അദ്ദേഹത്തെ അനുഗ്രഹിച്ചു
കഴിഞ്ഞു. അപ്പോൾ ആ വേടരാജാവു് സ്നേഹസ്വരൂപ
മായി. അദ്ദേഹത്തിന്റെ ദേഹത്തിൽനിന്നും ഒരു പ്രകാ
ശം പുറപ്പെട്ടു. തിണ്ണൻ മഹാദേവനെ കണ്ടയുടൻ ഗാഢ
മായി മാറോട്ട ചേൎത്തു കെട്ടിപ്പിടിച്ചു. അപ്പോൾ അദ്ദേഹ
ത്തിന്റെ ദേഹം കോൾമയിർ കൊണ്ടു് ആനന്ദാശ്രുക്കൾ
പൊഴിഞ്ഞു. പരമേശ്വരനെ തനിക്ക കിട്ടിയല്ലോ എന്നു
ള്ള വിചാരത്താൽ അദ്ദേഹം സകലതും മറന്നു സന്തോഷ
ത്തിൽ ആറാടി. അദ്ദേഹം നൃത്തം ചെയ്തുതുടങ്ങി. പിന്നീ
ട്ടു് ഇങ്ങനെ ഒരു ചിന്ത അദ്ദേഹത്തെ ബാധിച്ചു:—

“ദുഷ്ടമൃഗങ്ങൾ ഇരിക്കുന്ന കാടാണല്ലോ ഇതു്. ഇവി
ടെ വേടന്മാരെപ്പോലല ഭഗവാൻ തനിച്ചു് ഇരിക്കുന്നു. അ
ദ്ദേഹത്തെ കാത്തു രക്ഷിക്കാൻ ആരുമില്ല. കഷ്ടം! കഷ്ടം!”
ഇങ്ങനെയുള്ള വിചാരത്താൽ തിണ്ണന്റെ മനസ്സു് ഉരുകി.
കയ്യിലുള്ള വില്ലു വഴുകി താഴെ വീണു. അതു് അദ്ദേഹം

അറിഞ്ഞില്ല. പിന്നീട് അല്പം പ്രജ്ഞ വന്ന് ഇങ്ങനെ പറഞ്ഞു:-"ഭഗവാന്റെ മുടിയിൽ വെള്ളം ഒഴിച്ച് പച്ചിലയും പുഷ്പവും ഇട്ടിരിക്കുന്നത് ആരായിരിക്കും?" അപ്പോൾ അടുത്തിരുന്ന നാണൻ പറഞ്ഞു:-"അത് ആരെന്ന എനിക്ക് അറിയാം. മുമ്പ് ഒരുദിവസം ഞാൻ അങ്ങയുടെ അഛനോടുകൂടി ഇവിടെ വന്നിരുന്നു. അപ്പോൾ ഒരു ബ്രാഹ്മണൻ ദേവന്റെ ശിരസ്സിൽ വെള്ളം ഒഴിച്ച് പച്ചിലകളും പൂക്കളും ചൂടി ആഹാരം കൊടുത്ത് എന്തെല്ലാമോ പറഞ്ഞുകൊണ്ടിരുന്നു. അതെല്ലാം ഞാൻ കണ്ടു. അയാൾ തന്നെയായിരിക്കും ഇങ്ങനെ ചെയ്തത്." അതു കേട്ടയുടൻ തിണ്ണൻ "ഇതെല്ലാം ഈശ്വരന് ഇഷ്ടമായിരിക്കാം" എന്നു പറഞ്ഞു. പരമശിവനെപ്പിരിഞ്ഞു പോകുന്നതിന് തിണ്ണന് ഇഷ്ടമില്ലായിരുന്നു. അദ്ദേഹം ഇപ്രകാരം ആലോചിച്ചു. ഭഗവാൻ ഇവിടെ തനിച്ച് ഇരിക്കുന്നു. അദ്ദേഹത്തിന് മാംസം പോലും നിവേദിക്കുന്നില്ലല്ലോ. ഇവിടം വിട്ടുപോകുന്നതു ശരിയല്ല. ഞാൻ എന്തുചെയ്തും ഇദ്ദേഹത്തിന് മാംസംകൊണ്ടുവന്നു കൊടുക്കണം. ഇങ്ങനെ ചിന്തിച്ച് കുറേ ദൂരം പോകും പിന്നെയും തിരിച്ചുവന്ന് ആ വിഗ്രഹത്തെ തലോടും, വീണ്ടും പോകും. സ്നേഹാധിക്യത്താൽ നോക്കി നോക്കി നില്ക്കും. കിടാവിനെ പിരിഞ്ഞ പശുവിനെപ്പോലെ "സ്വാമിൻ, അങ്ങയുടെ അമൃതേത്തിനു നല്ല മാംസം കൊണ്ടുവരാൻ ഞാൻതന്നെ പോകുന്നു. ഇവിടെ അങ്ങയ്ക്കു കൂട്ടായി ആരുമില്ലല്ലോ! അങ്ങയെ പിരിഞ്ഞുപോകാനും മനസ്സു സമ്മതിക്കുന്നില്ല. അങ്ങു വിശന്നിരിക്കുന്നതു കണ്ടുകൊണ്ടിരിക്കാനും എനിക്ക് സാ

ധ്യമല്ല. അതിനാൽ ഞാൻ പോയിവരാം" ഇങ്ങനെ പറഞ്ഞു ധാരധാരയായി കണ്ണീർ വീഴ്ത്തി വില്ലും എടുത്തുംകൊണ്ടു് അദ്ദേഹം നദീതീരത്തിലേക്കു മടങ്ങി. നാണനും പിന്തുടർന്നു.

അവിടെ കാടൻ കാത്തുനില്ക്കുകയായിരുന്നു. നടന്ന സംഗതികളെല്ലാം നാണൻ പറഞ്ഞുകേൾപ്പിച്ചു് ഇങ്ങനെ തുടർന്നു:—"മഹാദേവനു് മാംസം കൊണ്ടു കൊടുക്കാനാണു് ഇദ്ദേഹം ഇവിടെ വന്നിരിക്കുന്നതു്. നമ്മുടെ കുലനായകസ്ഥാനം ഇദ്ദേഹം കൈവെടിഞ്ഞിരിക്കുന്നു. ആ ദേവന്റെ അടിമയായിത്തീർന്നിരിക്കയാണു്." ഇതുകേട്ടു കാടൻ പറഞ്ഞു:—"എന്തു്? അങ്ങു് എന്തുചെയ്തു? അങ്ങു ഞങ്ങളുടെ കുലത്തിനു് യജമാനൻ അല്ലേ? എന്തു ഭ്രാന്താണു കാണിക്കുന്നതു്."

തിണ്ണൻ അതൊന്നും വക വച്ചില്ല. അദ്ദേഹം തന്നെ പന്നിയെ പാകം ചെയ്തു. ആ മാംസക്കഷണങ്ങളെ വായിലിട്ടുനോക്കി നല്ല സ്വാദു തോന്നിയതിനെ എടുത്തു് ഇലയിൽ വച്ചു. മററുള്ളതു തുപ്പിക്കളകയും ചെയ്തു. ഇതെല്ലാം കണ്ടുനിന്ന നാണനും കാടനും ഇങ്ങനെ വിചാരിച്ചു. "ഇദ്ദേഹത്തിന്റെ തലയ്ക്കു ഭ്രാന്തു പിടിച്ചു കഴിഞ്ഞു. ഇദ്ദേഹം വിശപ്പുകൊണ്ടു വലഞ്ഞിരിക്കയാണു്. മാംസം ഭക്ഷിക്കുന്നുമില്ല. വെറുതേ ഇലയിൽ ഇടുന്നു. ചിലതു തുപ്പിക്കളയുന്നു. നമുക്കും തരുന്നില്ല. ഇദ്ദേഹത്തിനു് ദൈവഭ്രാന്തു പിടിച്ചിരിക്കുന്നു. നമ്മൾ എന്താണു ചെയ്യേണ്ടതു്? നാഗരാജാവിനേയും രാജ്ഞിയേയും കൂട്ടിച്ചുകൊണ്ടു

വരണം. കാട്ടിൽ ചെന്നു നമ്മുടെകൂടെ വന്ന മററു വേടന്മാരെ അന്വേഷിക്കാം." ഇങ്ങനെ വിചാരിച്ച് അവർ കാട്ടിലേക്കു പോയി.

അവർ പോയതു തിണ്ണൻ അറിഞ്ഞില്ല. അദ്ദേഹം മാംസഭക്ഷണങ്ങളെ ഇലയിൽവച്ചു. ശിവനെ കുളിപ്പിക്കുന്നതിന് ആ നദീജലം വായിൽ എടുത്തു. പച്ചിലകളും പൂക്കളും തന്റെ കുടുമയിൽ ചാർത്തി ഒരു കയ്യിൽ വില്ലും അമ്പും എടുത്തു മററക്കയ്യിൽ മാംസഭക്ഷണങ്ങൾ ഇലയിൽ മടക്കി എടുത്തു "ദേവൻ വിശപ്പുകൊണ്ടു വളരെ കഷ്ടപ്പെടുന്നല്ലോ" എന്നു ഓർത്തു മനസ്സ് ഉരുകി തിണ്ണൻ വേഗം നടന്നു മലയിൽ എത്തി അവിടെ ശിവശിരസ്സിൽ ഇരുന്ന പൂക്കളെ തന്റെ പാദുകകൊണ്ടു മാററി. തന്റെ വായിൽ എടുത്തുകൊണ്ടുവന്ന നദീജലത്തെ ഭക്തിയോടുകൂടി മഹാദേവന്റെ മേൽ ഒഴിച്ചു. പിന്നീട് മാംസത്തെ ഭഗവാന്റെ മുമ്പിൽ വച്ച് ഇങ്ങനെ പറഞ്ഞു. തമ്പുരാനേ! ഈ മാംസം നല്ലതാണ്. ഞാൻ തന്നെ രുചിച്ചു നോക്കിയതാണ്. അങ്ങു കഴിക്കണം."

അപ്പോൾ സൂര്യൻ അസ്തമിച്ചു. "രാത്രിയിൽ ദുഷ്ടമൃഗങ്ങൾ പരമശിവനെ ഉപദ്രവിച്ചേക്കും" എന്നു വിചാരിച്ചു തിണ്ണൻ അമ്പും വില്ലും കയ്യിലെടുത്തു കാത്തുനിന്നു. എന്തൊരു സ്നേഹം! നേരം വെളുത്തു. രാത്രി മുഴുവനും ഉറങ്ങാതെയിരുന്ന ആ വീരൻ ദേവനു ഭക്ഷണം കൊണ്ടുവരുന്നതിനായി വേട്ടയ്ക്കു പുറപ്പെട്ടു.

തിണ്ണൻ പോയതിൽപ്പിന്നെ ശിവാചാര്യൻ അവിടെ വന്നുചേർന്നു. അദ്ദേഹമായിരുന്നു ദിവസവും ശാസ്ത്ര

പ്പ്രകാരം ആ ക്ഷേത്രത്തിൽ ശിവപൂജ നടത്തിവന്നത്. അദ്ദേഹം പതിവുപോലെ പൂജകഴിക്കാൻ വന്നപ്പോൾ മാംസഭക്ഷണങ്ങൾ കണ്ടു വളരെ സങ്കടപ്പെട്ടു ഇങ്ങനെ നിലവിളിച്ചു:- "ഈ അക്രമം ചെയ്തത് ആരാണ്? വേടന്മാർ തന്നെയായിരിക്കണം. ഇതിനു മഹാദേവനും വഴിപ്പെട്ടുവോ?" ഉടൻതന്നെ മാംസവും മററും എടുത്തുമാററി ശുദ്ധി ചെയ്തു വീണ്ടും പൊൻമുകലിനദിയിൽ കുളിച്ചു. അനന്തരം വേഗത്തിൽ തിരിച്ച് ഭഗവൽ സന്നിധിയിൽ വന്നു പ്രായശ്ചിത്തം കഴിച്ചു മുൻപ്രകാരം പൂജ നടത്തി തന്റെ തപോവനത്തിലേക്കു മടങ്ങി.

മഹാദേവന് ആഹാരം കൊണ്ടുവരുന്നതിനായിപ്പോയ തിണ്ണൻ വേട്ടയാടി പന്നി മാൻ മുതലായ മൃഗങ്ങളെക്കൊന്നു. അവയുടെ മാംസം വേവിച്ചു തേൻ ചേർത്ത് ഇലയിൽ വച്ചു. മുമ്പിലത്തെപ്പോലെതന്നെ വെള്ളം വായിൽ എടുത്തു. പുഷ്പങ്ങൾ പറിച്ചു. പൂജയ്ക്കു വേണ്ടതെല്ലാം എടുത്തുകൊണ്ടു മലയിൽ കയറി. ബ്രാഹ്മണൻ ചാർത്തിയിരുന്ന പൂക്കളെ മാററി താൻ കൊണ്ടുവന്ന ദ്രവ്യങ്ങളെക്കൊണ്ടു പൂജ നടത്തി. അദ്ദേഹം ഇങ്ങനെ ഹൃദയം തുറന്ന് അറിയിച്ചു:-

"തമ്പുരാനേ! ഇന്നത്തെ മാംസം ഇന്നലത്തേതിനെക്കാൾ നല്ലതാണ്. ഇത് മാൻ, പന്നി മുതലായ കാട്ടുമൃഗങ്ങളുടെ മാംസമാകുന്നു. ഞാൻതന്നെ തിന്നുനോക്കി. നല്ല സ്വാദുണ്ട്. തേനും ചേർത്തിരിക്കുന്നതിനാൽ മധുരിക്കും. കഴിച്ചുനോക്കിയാലും".

ഇപ്രകാരം പകൽ സമയം വേട്ടയാടി പരമശിവന്
ആഹാരം ശേഖരിച്ചും രാത്രി ഉറക്കമില്ലാതെ കാത്തിരുന്നും
തിണ്ണൻ കാലം കഴിച്ചു. ശിവാചാര്യർ തിണ്ണൻ നിവേ
ദിച്ചതെല്ലാം മാററി ശാസ്ത്രവിധി അനുസരിച്ച് പ്രായ
ശ്ചിത്തം നടത്തി പൂജ കഴിച്ചുവന്നു.

നാണനും കാടനും നാഗരാജാവിനെ സകലതും അ
റിയിച്ചു. അദ്ദേഹം രാജ്ഞിയോടുകൂടി തിണ്ണൻെറ അടു
ക്കൽ വന്നു കുലരീതി അനുസരിച്ചു നടക്കുന്നതിനായി
പലതും പറഞ്ഞുനോക്കി. ഒരു ഫലവും ഉണ്ടായില്ല. വ്യ
സനസമേതം അവർ വീട്ടിലേക്കു മടങ്ങി.

പതിവായി പൂജ അശുദ്ധമാകുന്നതു കണ്ടു ശിവാ
ചാര്യനു വലിയ ദുഃഖം ഉണ്ടായി. അദ്ദേഹം ശിവവിഗ്ര
ഹത്തിൻെറ മുമ്പിൽനിന്ന് ഇങ്ങനെ പ്രാർത്ഥിച്ചു:– "ഭഗ
വൻ! വലിയ അക്രമം ചെയ്യുന്ന ആ ദുഷ്ടനെ കാണുന്നി
ല്ലല്ലോ. അവിടുത്തെ കൃപകൊണ്ടു് ഈ ഉപദ്രവം നീങ്ങ
ണം". അന്നു രാത്രി അദ്ദേഹം സ്വപ്നത്തിൽ പരമശിവ
നെ കണ്ടു. മഹാദേവൻ ഇങ്ങനെ അരുളിച്ചെയ്തു. "ഈ
അക്രമം ചെയ്യുന്നവൻ വെറും വേടനെന്നു നിങ്ങൾ വിചാ
രിക്കേണ്ട. അയാൾ ഒരു പരമഭക്തനാണു്. അവൻ ശിവ
ഭക്തിയുടെ സാക്ഷാൽ വിഗ്രഹം തന്നെ. അവൻെറ അ
റിവ് എന്നെ അറിയുന്ന അറിവു മാത്രമാണ്. അവൻെറ
പ്രവൃത്തികൾ എല്ലാം എനിക്ക് വളരെ ഇഷ്ടമായിരിക്കുന്നു.
അവൻെറ നില വളരെ ഉയർന്നതത്രേ. നാളെ നിങ്ങൾ
എൻെറ പുറകിൽ ഒളിച്ചിരിക്കുക. അവൻ സ്നേഹപാര
വശ്യത്താൽചെയ്യുന്നതെല്ലാം കാണാം. വിചാരപ്പെടേണ്ട".

സ്വപ്നം കണ്ടതിൽ പിന്നെ അന്നു രാത്രി ശിവാചാര്യന് ഉറക്കം ഉണ്ടായില്ല. രാവിലെ കളിച്ചു പതിവുപോലുള്ള പൂജ നടത്തി അടുത്തു മറഞ്ഞുനിന്നു നോക്കിക്കൊണ്ടിരുന്നു. തിണ്ണൻ തന്റെ പതിവനുസരിച്ചു മാംസവും മററും കൊണ്ടുവന്നു. അന്ന് വഴിയിൽ പല ദുശ്ശകുനങ്ങളും അദ്ദേഹം കണ്ടു. ഇതെല്ലാം ആപത്തിനെ സൂചിപ്പിക്കുന്നതാണല്ലോ. പരമശിവനു "വല്ല അപകടവും വന്നിരിക്കുമോ" എന്നിങ്ങനെ വിചാരിച്ചു സങ്കടത്തോടുകൂടി അദ്ദേഹം ഓടി വരികയായിരുന്നു. അപ്പോൾ ആ ഭക്തന്റെ മഹിമയെ വെളിപ്പെടുത്താൻ പരമേശ്വരൻ തന്റെ വലത്തുകണ്ണിൽനിന്നും രക്തം ഒഴുകുന്നതായി കാണിച്ചു. തിണ്ണൻ ദൂരെ നിന്നുതന്നെ ഈ കാഴ്ച കണ്ടു. ഉടനെ വളരെ വേഗം ഓടി അടുത്തുചെന്നു സൂക്ഷിച്ചു നോക്കി. കണ്ണിൽ രക്തം കണ്ടപ്പോൾ അദ്ദേഹം മോഹാലസ്യപ്പെട്ടു. അദ്ദേഹത്തിന്റെ വായിലുള്ള വെള്ളം താഴെ വീണു പോയി. മാംസവും ചിന്നിച്ചിതറി. വില്ലു വഴുകി വീണു. പിന്നീട് എണീററു രക്തം തുടച്ചു നോക്കി എന്നിട്ടും പ്രവാഹം തുടർന്നുകൊണ്ടുതന്നെ ഇരുന്നു.

"ആരാണ് ഇതു ചെയ്തതു്?" എന്നു പറഞ്ഞു നാലു വശവും നോക്കി. "എനിക്കു് എതിരായിട്ടു വേടന്മാർ ചെയ്തതായിരിക്കുമോ ഈ പ്രവൃത്തി? അല്ലെങ്കിൽ വല്ല ദുഷ്ടമൃഗങ്ങളുടേയും അക്രമമാണോ?" ഇങ്ങനെ പലതും ചിന്തിച്ചു അദ്ദേഹം വളരെ ദൂരം ചെന്നു നോക്കി. എന്നാൽ വേടന്മാരോ ദുഷ്ടമൃഗങ്ങളോ ഒന്നുംതന്നെ അവിടെ ഇല്ലായിരുന്നു മടങ്ങിവന്നു സ്നേഹാധിക്യത്താൽ പരമശിവനെ

കെട്ടിപ്പിടിച്ചുകൊണ്ടു് "അങ്ങേയ്ക്കു് ഇനിയും എന്താണോ വരാൻ പോകുന്നതു്?" എന്നു പറഞ്ഞു കരയാൻ തുടങ്ങി. "എന്തുകൊണ്ടാണു് ഈ രക്തപ്രവാഹം നില്ക്കുന്നതു്." എന്നിങ്ങനെ വിചാരിച്ചു് പച്ചിലകൾ പറിച്ചു് ആ വിഗ്രഹത്തിന്റെ കണ്ണിൽ പിഴിഞ്ഞു് ഒഴിച്ചു. രക്തം ഒഴുകിക്കൊണ്ടുതന്നെ ഇരുന്നു. ഇനി എന്താണു് ചെയ്യുണ്ടതു്? എന്നു് ചിന്തിച്ചു തിണ്ണൻ കുഴങ്ങി. അപ്പോൾ "രക്തത്തിനു് രക്തം" എന്നൊരു പഴമൊഴി ഓർമ്മ വന്നു. അമ്പുകൊണ്ടു് തന്റെ വലത്തു കണ്ണു പൊട്ടിച്ചു അതിലെ രക്തം ഭഗവാന്റെ കണ്ണിൽ പുരട്ടി. ആശ്ചര്യം! രക്തപ്രവാഹം നിന്നു. തിണ്ണനുണ്ടായ സന്തോഷം വർണ്ണിക്കാൻ പ്രയാസമാണു്. അദ്ദേഹം കൈകൊട്ടി നൃത്തം തുടങ്ങി. "ഞാൻ ചെയ്തതു ശരിക്കു ഫലിച്ചു എന്റെ ഉദ്ദേശ്യം സഫലമായി" എന്നെല്ലാം പറഞ്ഞു. ആനന്ദപ്രവാഹത്തിൽ അദ്ദേഹം ആറാടി ഭ്രാന്തുപിടിച്ചവനെപ്പോലെ ആയിത്തീർന്നു.

അപ്പോൾ തിണ്ണന്റെ ഭക്തിയെ കൂടുതൽ വെളിപ്പെടുത്തുന്നതിനായി പരമശിവൻ തന്റെ ഇടത്തുകണ്ണിൽ കൂടി രക്തം പൊഴിച്ചുതുടങ്ങി. അതു കണ്ടു് തിണ്ണൻ പറഞ്ഞു. "എനിക്കു ഭയമില്ല. കൈകണ്ട മരുന്നു കണ്ടുപിടിച്ചു കഴിഞ്ഞു. ഇനിയും ഒരു കണ്ണുണ്ടല്ലോ. അതും പൊട്ടിച്ചു് അതിലെ രക്തം കൊണ്ടു് ഭഗവാന്റെ കണ്ണു ഭേദമാക്കാം". ശരിയായ സ്ഥലത്തു മരുന്നു പ്രയോഗിക്കാൻ വിഗ്രഹത്തിന്റെ ഇടത്തു കണ്ണിൽ തന്റെ ഇടത്തു കാൽ ഊന്നി സ്നേഹാധിക്യത്താൽ മതി മറന്നു് ത

ന്റെ ഇടത്തു കണ്ണു കുത്തിപ്പൊട്ടിക്കുന്നതിന്ന് അമ്പ് എടുക്കാൻ ഭാവിച്ചു. ഉടൻതന്നെ കരുണാമയനായ പരമശിവൻ "കണ്ണപ്പ മതി മതി" എന്ന് അരുളിച്ചെയ്തു. തന്റെ ദിവ്യഹസ്തം കൊണ്ട് തിണ്ണന്റെ കൈ പിടിച്ചു തടുത്തു. ഇതെല്ലാം കണ്ടുകൊണ്ടിരുന്ന ശിവാചാര്യന്ന് അളവില്ലാത്ത ആശ്ചര്യവും ആനന്ദവും ഉണ്ടായി. കണ്ണപ്പനോട് മുക്കണ്ണൻ "കുഞ്ഞേ വരിക എന്റെ വലത്തു ഭാഗത്ത് ഇരിക്കുക" എന്നു പറഞ്ഞ് അനുഗ്രഹിച്ചു. അപ്പോഴേയ്ക്കും ആ വേടന്റെ പൊടിഞ്ഞ കണ്ണു പൂർവ്വരൂപത്തിലായി ആ ഭക്തശിരോമണി സഹസ്രകിരണനെപ്പോലെ ശോഭായമാനമായി.

# നന്ദൻ

നന്ദൻ എന്ന ശിവഭക്തൻ ജനിച്ചിട്ട് ഇപ്പോൾ അറുനൂറിൽപരം വർഷം കഴിഞ്ഞിരിക്കുന്നു. കാവേരി നദിയുടെ തീരത്ത് ആതനൂർ എന്നൊരു സ്ഥലമുണ്ട്. അവിടെയുള്ള ഒരു പറച്ചേരിയിലാണു നന്ദൻ പിറന്നത്. ചെറിയചെറിയ കുടിലുകൾ കെട്ടി അനവധി പറയന്മാർ അടുത്തടുത്തു താമസിച്ചിരുന്നു. ശുചിത്വത്തെപ്പററിയുള്ള ബോധം ഇല്ലാതിരുന്നതുകൊണ്ടു അവർ ഒരു വൃത്തികെട്ട പരിസരത്തിലാണു ജീവിച്ചത്. ചപ്പും ചവറും എല്ലും തോലും എല്ലാം കുടിലുകൾക്കു ചുററും കിടന്നിരുന്നു.

ഇങ്ങനെ ശുചിത്വമററ കുടിലുകളിൽ ഒന്നിൽ ആണു നമ്മുടെ കഥാനായകനായ നന്ദൻ ജനിച്ചത്. ഒരു മഹാത്മാവിന് ജനിക്കാനുള്ള സ്ഥലമല്ല പറച്ചേരി എന്നു നമുക്കു തോന്നിയേക്കാം. എന്നാൽ താഴ്ന്നവരെ ഉയർത്തേണ്ടതും മഹാത്മാക്കളുടെ കടമയാണല്ലോ. പലപ്പോഴും ആ പരിതസ്ഥിതി അവരുടെ ഭക്തിയെ വർദ്ധിപ്പിക്കുവാനും ഉതകുന്നതാണ്.

നന്ദൻ ബാല്യകാലത്തിൽ തന്നെ മററു പറയബാലകന്മാരെപ്പോലെയായിരുന്നില്ല. ചെളികൊണ്ട് ഈശ്വരവിഗ്രഹങ്ങൾ ഉണ്ടാക്കുക, അവയെ എഴുന്നള്ളിക്കുക എന്നിവയായിരുന്നു ആ ബാലന്റെ പ്രധാനമായ വിനോദം. സ്വന്തം ജാതിക്കനുസരിച്ച തൊഴിലും അവൻ പരിശീലിക്കാതിരുന്നില്ല. പാടങ്ങളിൽ പോകുക, കൃഷിക്കു സഹായിക്കുക, മുതലായവയിലും അവൻ സമർത്ഥനായി

ത്തിന്നു. എന്നാൽ ചെളികൊണ്ടുണ്ടാക്കിയ ദേവന്മാരുടെ ചുററും നൃത്തംവയ്ക്കുക, സ്തോത്രംചെയ്യുക, ഒരു ചെറു ഭക്തസംഘത്തെ സംഘടിപ്പിക്കുക, ഉത്സവം നടത്തുക മുതലായവയായിരുന്നു അവന്റെ ഏററവും ഇഷ്ടപ്പെട്ട പ്രവൃത്തികൾ.

ആതനൂരിൽ ബ്രാഹ്മണർ താമസിക്കുന്നിടത്തു് ഒരു ശിവക്ഷേത്രം ഉണ്ടായിരുന്നു. അതിന്റെ ചെറിയ ഗോപുരം നോക്കിക്കൊണ്ടു നന്ദൻ പലപ്പോഴും ആലോചനയിൽ മുഴുകി നില്ക്കാറുണ്ടായിരുന്നു, അവിടത്തെ പ്രതിഷ്ഠയുടെ സൗന്ദര്യവും മാഹാത്മ്യവും എല്ലാം അവൻ മനസ്സുകൊണ്ടു സങ്കല്പിക്കുമായിരുന്നു. എന്തെന്നാൽ പറയർക്കു ക്ഷേത്രങ്ങളിൽ പ്രവേശിക്കാൻ സാധിച്ചിരുന്നില്ല. അവൻ ആ കോവിലിനകത്തു സ്ഥിതിചെയ്യുന്നതും തനിക്കു കാണാൻ സാധിക്കാത്തതുമായ ആ നിധിയെ–ഈശ്വരനെക്കുറിച്ചു് ഓർത്തുകൊണ്ടുതന്നെ എത്രയോ നേരം കഴിച്ചുകൂട്ടിയിട്ടുണ്ടു്. അവിടെച്ചെന്നു് അതു കണാൻ സാധിക്കാത്തതിനെപ്പററി അളവററ സങ്കടം അവനുണ്ടു്. ദേവനെ എഴുന്നള്ളിച്ചുകൊണ്ടു തെരുവിൽക്കൂടി പോകുമ്പോൾ, അതിന്റെ കൂടെയുള്ള തീവെട്ടികൾ പട്ടുകുടകൾ മുതലായവ കണ്ടു് അവൻ മതിമറന്നു മററു പറയബാലന്മാരോടുചേർന്നു് അതിനു പുറകേ വളരെ ദൂരം സഞ്ചരിക്കുമായിരുന്നു. എന്നാൽ ദൂരത്തുകൂടിമാത്രമേ അവർക്കു സഞ്ചരിക്കുവാൻ അനുവാദമുണ്ടായിരുന്നുള്ളു. പരിപാവനമായുള്ളതിനേയും, ഈശ്വരസംബന്ധമായ സകലതിനേയും കുറിച്ചു്

അവനു പ്രത്യേകമായ ഒരു സ്നേഹമുണ്ടായിരുന്നു. അതു് ഒരു പൂർവ്വജന്മവാസന തന്നെ എന്നു പറയാം.

വളർന്നുവരുംതോറും അവന്റെ ഭക്തിയും വർദ്ധിച്ചുവന്നു. ഈശ്വരസേവനത്തിനുവേണ്ടി എന്തെങ്കിലും ചെയ്ക മതിയാവൂ എന്നു് അവനു് ഒരു വലിയ ആശ ജനിച്ചു. ഹൃദയം നിറഞ്ഞു് ഈശ്വരപ്രേമം ഒഴുകാൻ തുടങ്ങി. "തനിക്കു എന്തുചെയ്യാൻ കഴിയും" എന്നു് അവൻ വളരെനേരം ആലോചിച്ചു. അവൻ ധനികനല്ല. ജാതിയിൽ വളരെ താഴ്ന്നവനാണു്. ഒരു ദിവസം ഇതിനെക്കുറിച്ചു തന്നെ ഗാഢമായി ആലോചിച്ചുകൊണ്ടിരിക്കുമ്പോൾ ക്ഷേത്രത്തിൽ ആവശ്യമുള്ള ചെണ്ടകൾക്കും മദ്ദളങ്ങൾക്കും മററും വേണ്ടതായ തോൽ നല്കിയാലെന്തു് എന്നു് അവനു തോന്നി. ആ വിചാരം വന്നതുതന്നെ ഒരദ്ഭുതമായി അവൻ കരുതി. സന്തോഷത്തോടുകൂടി അവൻ ചാടി എണീററു. "ഈശ്വരൻ എന്നോടു സംസാരിച്ചിരിക്കുന്നു അദ്ദേഹത്തിനുള്ള ചെണ്ടകൾക്കും മററും തോലു നല്കാൻ ആ മഹാപ്രഭു എന്നോടു് ആജ്ഞാപിച്ചിരിക്കുന്നു" എന്നു് അവൻ തന്നത്താൻ പറഞ്ഞു. ഉടൻതന്നെ അതിനായി ശ്രമം തുടങ്ങി. നാം കൊടുക്കുന്നതു ഭഗവാൻ സ്വീകരിക്കുന്നതു്. അതിന്റെ വില നോക്കിയല്ല. അദ്ദേഹം സർവ്വലോകങ്ങളുടേയും ഈശ്വരനാണല്ലോ. അതു് അർപ്പിച്ചതു് എത്രമാത്രം ഭക്തിയോടും പ്രേമത്തോടും ആണു് എന്നു് ഈശ്വരൻ നോക്കുന്നു. ആവശ്യമുള്ള തോൽ സമ്പാദിക്കുക, ഊറയ്ക്കിടുക, വേണ്ട രീതിയിൽ മുറിക്കുക മുതലായതെല്ലാം ഒരു പാവനമായ തൊഴിലായി അവൻ സ്വീകരിച്ചു.

ആ തോലിന്റെ മണംപോലും അവനിൽ ഈശ്വരപര
മായ പല പുണ്യസ്മരണകളും ഉളവാക്കി.

ആ പറച്ചേരിയിൽ അവന്റെ പ്രവൃത്തിയെ അനു
കൂലിച്ച് അവനു വേണ്ട ഒത്താശകൾ ചെയ്തുവന്ന കുറെ
സുഹൃത്തുക്കൾ ഉണ്ടായിരുന്നു. സമയം കിട്ടുമ്പോഴെല്ലാം
അവരോട് ഈശ്വരനെപ്പററി അവൻ സംസാരിക്കും. ദേ
ഹം മുഴുവൻ ഭസ്മം പൂശും. കീർത്തനങ്ങൾ പാടും ഭക്തി
കൊണ്ടു നൃത്തം ചെയ്യും. വലിയ ജോലിയില്ലാതിരുന്ന
ഒരു ദിവസം നന്ദനും കൂട്ടുകാരും കൂടി ഏതാനും നാഴിക
ദൂരെയുള്ള തിരുപ്പുൻകൂർ എന്ന പ്രസിദ്ധമായ ശിവക്ഷേത്ര
ത്തിലേക്കു പോയി. ആ പറയരെല്ലാം സൂദേവൻ എന്നൊ
രു ബ്രാഹ്മണപ്രഭുവിന്റെ കീഴിലെ ജോലിക്കാരായിരു
ന്നു. അദ്ദേഹത്തിന്റെ അനുവാദം കൂടാതെയാണ് അവർ
പോയതു്. അത്ര പ്രബലമായിരുന്നു നന്ദന്റെ ഭക്തി.

അവർ ആ ഗ്രാമത്തിൽ ചെന്നു ഗ്രാമത്തിനു മൂന്നു
പ്രദക്ഷിണം വച്ചു. മുറയ്ക്കുമുറയ്ക്കു ഭസ്മം പൂശുകയും
ചെയ്തു. നന്ദൻ മതിമറന്നു് ഈശ്വരോന്മത്തനായി പാടു
കയും ആടുകയും ചെയ്തു. സന്ധ്യയ്ക്കു നട തുറന്നപ്പോൾ ന
ന്ദൻ തന്റെ വഴിപാടായ നാളികേരം പഴങ്ങൾ തോലു
കൾ എന്നിവ കൊടുത്തയച്ചു. അവനും കൂട്ടുകാരും കൊടി
മരച്ചുവട്ടിൽ നിന്നും അല്പം ദൂരെ മാറിനിന്നു. ദീപാരാധനാ
സമയത്തു ശിവ വിഗ്രഹത്തെ അല്പാല്പം കാണാമായിരുന്നു
അവരുടെ—വിശേഷിച്ച് നന്ദന്റെ ആനന്ദത്തിന് അതി
രില്ലായിരുന്നു. ശ്രീകോവിലിനുള്ളിലെ ആ സൗന്ദര്യമേ

റിയ വിഗ്രഹം, വിളക്കുകളുടെ ശോഭ, ദീപാരാധന ഇവ നല്കുന്ന ആഹ്ലാദം, മണിനാദങ്ങൾ, ആളുകളുടെ ഹര ഹര, ശിവശിവ എന്നുള്ള വിളികൾ മുതലായവ ആ പറയരുടെ ഹൃദയത്തിൽ അവാച്യമായ ആനന്ദവും ഭക്തിയും ഉളവാക്കി. നന്ദന്റെ പ്രതീക്ഷയ്ക്കു എത്രയോ ഉപരിയായിരുന്നു ഈ കാഴ്ചകൾ. ഹാഹാ! അവൻ സകലതും മറന്നു ഭക്തിയിൽ ലയിച്ചു നിന്നുപോയി. അവർ ആദ്യം കാണുകയാണു്–വിശേഷിച്ചു വളരെ ദൂരത്തിൽവച്ചു. അതുകൊണ്ടു് ക്ഷേത്രത്തിൽ പ്രവേശിച്ചിരുന്ന ബ്രാഹ്മണഭക്തന്മാരെക്കാൾ എത്രയോ മടങ്ങു് അവർ ഭക്തിപരവശരായി. അവർ ഭക്തിയുടെ തിരമാലകളിൽ ഊഞ്ഞാലാടി എന്നുപറയാം.

ആ കാഴ്ച നന്ദന്റെ ഹൃദയത്തെ വല്ലാതെ ഇളക്കി. അവിടത്തെ രഹസ്യം അവനു ശരിയായി വ്യക്തമായില്ല. മുമ്പൊരിക്കലും അറിയാത്ത ഒരു ഗാംഭീര്യവും മാഹാത്മ്യവും ആണു് അവൻ അവിടെ കണ്ടതു്. അവന്റെ കണ്ണുകളിൽനിന്നു ആനന്ദവും ഭക്തിയും ഇടകലർന്നുള്ള കണ്ണുനീർ ഒഴുകി. അവൻ ആ ആനന്ദത്തിൽ മുഴുകി. ധ്യാനത്തിൽ ലയിച്ചു സമാധിയിൽ മഗ്നനായി. അവന്റെ അളവററ ഭക്തി സമാധിഭാവം മുഖത്തു പ്രകാശിച്ചു ദിവ്യമായ തേജസ്സ് ഇവയെല്ലാം ആളുകളെ അത്ഭുതാധീനരാക്കി. അവൻ സമാധിയിൽനിന്നും ഉണരുന്നതിനു മുമ്പു് ഒരു സംഘം ആളുകൾ അവനെചുററും കൂടി. അവൻ ആ ക്ഷേത്രം സന്ദർശിച്ചതു ഒരു ചരിത്ര സംഭവമായി

ക്കൊണ്ടാടപ്പെടുന്നുണ്ടു്. നന്ദനു് ശിവദിവ്യഗ്രഹത്തെ നേരെ കാണുവാൻ വേണ്ടി ശിവന്റെ ആജ്ഞപ്രകാരം ശ്രീകോവിലിന്റെ മുമ്പിൽ പ്രതിഷ്ഠിച്ചിരുന്ന നന്ദികേശ്വരൻ ഒരു വശത്തേക്കു അല്പം മാറിക്കൊടുത്തു എന്നാണു് ഐതിഹ്യം. ഇന്നും ആ ക്ഷേത്രത്തിലെ നന്ദികേശ്വരവിഗ്രഹം ശിവ വിഗ്രഹത്തിനു നേരേ മുമ്പിലല്ല, ഒരുവശത്തേക്കു അല്പം മാറിയാണു സ്ഥിതിചെയ്യുന്നതു്.

നന്ദൻ സമാധിയിൽനിന്നും ഉണൎന്നപ്പോൾ അവിടെക്കണ്ട ബ്രാഹ്മണസംഘത്തെ ഭക്തിപൂർവ്വം നമസ്കരിച്ചു. വീണ്ടും കൂട്ടുകാരോടുകൂടി ആ ഗ്രാമത്തെ ഒന്നുകൂടി പ്രദക്ഷിണം വച്ചു. അങ്ങനെ സഞ്ചരിക്കുന്നവഴി ഒരു ബ്രാഹ്മണൻ ചിദംബരപുരാണം വായിച്ചു വൎണ്ണിക്കുന്നതു കേട്ടു് ചിദംബരം സന്ദർശിച്ചാൽ ചണ്ഡാലൻ പോലും സംസാരക്കടൽ കടക്കും. ഇത്രയും പറഞ്ഞിട്ടു ആ ബ്രാഹ്മണപണ്ഡിതൻ ചിദംബരത്തെക്കുറിച്ചു വളരെ നേരം വിസ്തരിച്ചു വൎണ്ണിച്ചു.

ചിദംബരംക്ഷേത്രത്തിലെ നടരാജവിഗ്രഹം ഏററവും മനോഹരമാണു്. കലാപരമായും എത്രയും മാഹാത്മ്യമേറിയതാകുന്നു അതു്. ബ്രാഹ്മണപണ്ഡിതനിൽനിന്നും ചിദംബരത്തെപ്പററി കേട്ടപ്പോൾ മുതൽ നന്ദനു ചിദംബരത്തേക്കു പോകാനുള്ള ആശ വർദ്ധിച്ചുവന്നു. ചിദംബരം എന്നും നടരാജൻ എന്നും ഉള്ള ശബ്ദം അവനിൽ വലുതായ സ്വാധീനത ചെലുത്തി. അപ്പോൾത്തന്നെ ചിദംബരത്തേക്കു പോകണമെന്നു അവനു് അടക്കാൻവയ്യാത്ത അഭിനിവേശമുണ്ടായി. തടുക്കാൻ പാടില്ലാത്തതായിത്തീൎന്ന

ആ മോഹം. വളരെയേറെ ബുദ്ധിമുട്ടിയാണു കൂട്ടുകാർ നന്ദനെ പറച്ചേരിയിലേക്കു തിരിച്ചുകൊണ്ടുവന്നതു്. അവിടെ പോകാൻ യജമാനനായ സവർണ്ണബ്രാഹ്മണന്റെ അനുവാദം വേണമെന്നു് അവർ ഓർമ്മിപ്പിച്ചു. നന്ദൻ പറഞ്ഞു "ശരിയാണു്, ഈശ്വരൻ എന്നെ ആ ബ്രാഹ്മണന്റെ ഒരു ഭൃത്യനായിട്ടാണു് ജനിപ്പിച്ചതു്. അദ്ദേഹത്തിന്റെ പാദങ്ങളിൽ വീണു ഞാൻ യാചിക്കും. ചിദംബരത്തയയ്ക്കുവാൻ എന്നാൽ കഴിയുന്ന യോഗ്യമായ സകല പ്രയത്നങ്ങളും ചെയ്തു യജമാനനെ പ്രീതിപ്പെടുത്തിയിട്ടു ചിദംബരത്തു പോകാൻ ഞാൻ അനുവാദം വാങ്ങും. എന്നെങ്കിലും അദ്ദേഹം അതിനു അനുവദിക്കും എന്നാണു് എന്റെ വിശ്വാസം". ഇത്രയും പറഞ്ഞിട്ടു പറച്ചേരിയിലേക്കു തിരിച്ചു. എന്നാൽ അതിനുമുമ്പു് അവിടത്തെ (തിരുപ്പൻകൂറിലെ) ജനങ്ങൾക്കുവേണ്ടി ക്ഷേത്രത്തിനു സമീപം കൂട്ടുകാരുമായി അവൻ ഒരു കുളം കുഴിച്ചുകൊടുത്തു. അവന്റെ ഭക്തിനിമിത്തം ശിവൻ ഭൂതങ്ങളെക്കൊണ്ടു കുളം കുഴിപ്പിച്ചതായിട്ടാണു് ഇന്നും അവിടത്തെ ആളുകൾ വിശ്വസിക്കുന്നതു്.

പറച്ചേരിയിൽ എത്തിയതിനുശേഷം നന്ദന്റെ ഒരേ ഒരാഗ്രഹം ചിദംബരത്തു ചെന്നു നടരാജനെ ദർശിക്കണമെന്നുള്ളതായിരുന്നു. രാവും പകലും അവൻ അതിനെക്കുറിച്ചു തന്നെ ആലോചിച്ചുകൊണ്ടിരിക്കും. പാടങ്ങളിൽ ജോലി ചെയ്യുമ്പോൾ, വീട്ടിൽ ഇരിക്കുമ്പോൾ, ഉറങ്ങാൻ കിടക്കുമ്പോൾ, എന്നു വേണ്ട ഏതുനേരത്തും മനോദൃഷ്ടിയിൽ ചിദംബരവും ആ നടരാജനും സൃഷ്ടിസ്ഥിതിസംഹാരാത്മകമായ

ആയുന്തവും വിളങ്ങിക്കൊണ്ടിരിക്കും. യജമാനന്റെ അടുത്തു അനുവാദം ചോദിക്കാൻ ഓരോ ദിവസവും അവൻ ആലോചിക്കും. അനുവദിച്ചില്ലെങ്കിലോ എന്നു ശങ്കിച്ച് അവൻ ചോദ്യം മാററിവയ്ക്കും. ഇങ്ങനെ വളരെ ദിവസം കഴിഞ്ഞു. "ഞാൻ നാളെ ചിദംബരത്തു പോകും" എന്നു അവൻ കൂട്ടുകാരോടു പറയും. അങ്ങനെ എത്രയോ നാളുകൾ കഴിഞ്ഞു എന്നിട്ടും അവൻ പോവുക ഉണ്ടായില്ല. കൂട്ടുകാർ അവനെ തിരുനാളൈപ്പോവാർ എന്നു പരിഹസിച്ചു.

ആതനൂരിലുള്ള പറയന്മാർ ഇങ്ങനെയുള്ള ഭക്തിഭാവം ഒന്നും മുമ്പു കണ്ടിട്ടില്ല. നന്ദന്റെ ഈ ഭാവവ്യത്യാസത്തെ ആദ്യം അവർ കൗതുകത്തോടെ നോക്കി. പിന്നെ അവർ ഭയപ്പെട്ടു. അമ്പരന്നു!, ഇടവിടാതെയുള്ള ശിവനാമോച്ചാരണം, മുറയ്ക്കുമുറയ്ക്കുള്ള ഭസ്മം പൂശൽ, മിക്ക സമയത്തുമുള്ള ധ്യാനം, അവന്റെ സ്വഭാവത്തിനുതന്നെ വന്നുചേർന്നതായ വല്യതായ മാററം, അളവററ വണക്കവും ഒതുക്കവും, ഈശ്വരനെക്കുറിച്ചു മുറയ്ക്കുള്ള സംഭാഷണം, ഈശ്വരകാര്യങ്ങളൊഴിച്ചു മറെറാന്നും സംസാരിക്കാൻ കഴിവില്ലായ്മ, ജോലി ചെയ്യുന്നതിനിടയിലും ഈശ്വരധ്യാനത്തിൽ ലയിച്ചു മതിമറന്നുപോകുന്ന അവസ്ഥ, എന്നിവയെല്ലാം അജ്ഞരായ അവന്റെ ജാതിക്കാരിൽ അസ്വാസ്ഥ്യം ജനിപ്പിച്ചു. അവരുടെ സാധാരണമായ ജീവിതരീതി വിട്ടുള്ള എന്തും അവർക്ക് ഭയജനകമായിരുന്നു.

അവരുടെ ക്രൂരങ്ങളും അപരിഷ്കൃതങ്ങളും ആയ ക

ളികളിൽ അവൻ ചേൎന്നില്ല. മാംസവും മദ്യവും അവൻ വെറുത്തിരുന്നു. ആടിനെയും പശുവിനേയും മററും കൊല്ലുന്നതു് അവനു കാണുകപോലും വയ്യാതായി. സൗകര്യം കിട്ടുമ്പോളെല്ലാം ആ വക പ്രവൃത്തികളിൽനിന്നും അവരെ പിൻതിരിക്കാൻ അവൻ ശ്രമിക്കുകയും ചെയ്തിരുന്നു.

മററു പറയന്മാർ കലഹങ്ങളിലും അനാവശ്യകാൎയ്യങ്ങളിലും മുഴുകിയിരിക്കുമ്പോൾ ഏതെങ്കിലും ഒരു വൃക്ഷത്തണലിൽ ഇരുന്നു ധ്യാനിക്കുകയാണു നന്ദൻെറ പതിവു്. ചുററുമുള്ള അദ്ഭുതതകരമായ സൃഷ്ടി നോക്കി അവൻ വിസ്മയിക്കും. അനന്തമായ ഒരു അദ്ഭുതമല്ലേ ഈ ചെടികൾ, വൃക്ഷങ്ങൾ, നദികൾ, പൎവതങ്ങൾ എന്നെല്ലാം അവൻ പറയും. "ആ നടരാജൻ തന്നെയാണു് സത്യം. ഈ സൃഷ്ടികളുടെ എല്ലാം ഉള്ളിലെ രഹസ്യം അദ്ദേഹമാണു്. ഭഗവാനേ! അങ്ങു വാസ്തത്തിൽ എങ്ങനെയോ അങ്ങനെ അവിടുത്തെ എനിക്കു കാണണം" അനന്തരം അവൻ നടരാജൻെറ ഉയൎത്തപ്പെട്ട പാദപദ്മത്തെ ധ്യാനിച്ചിട്ടു കണ്ണുനീരോടുകൂടി ഇങ്ങനെ പ്രാൎത്ഥിക്കും. "അവിടുത്തെ അനുഗ്രഹപൂൎണ്ണമായ ആ കാലിൻെറ ജ്ഞാനമയമായ തണലിൽ എനിക്കു് ആശ്രയം നല്കിയാലും"

ഒരു ദിവസം നന്ദൻ വളരെ നേരം ധ്യാനിച്ചുകൊണ്ടിരുന്നു. അവൻെറ കണ്ണുകളിൽ ആനന്ദാശ്രുക്കൾ നിറഞ്ഞു. ക്രമേണ അവൻ സമാധിയിൽ ലയിക്കയും ചെയ്തു. അപ്പോൾ ഒരു അയൽപക്കക്കാരൻ അതു കൗതുകത്തോടെ നോക്കിനിന്നു. നന്ദനു് ബോധമില്ലായിരുന്നു. അവൻെറ

ശരീരം കണ്ണുനീർ വീണു നനഞ്ഞിരുന്നു. അതു കണ്ടു് അയാൾ ഉറക്കെ വിളിച്ചു ലഹളകൂട്ടി. നന്ദനു് എന്തോ അപകടം പററിയിരിക്കുന്നു എന്നാണു് അയാൾ വിളിച്ചറിയിച്ചതു്. പയറന്മാർ ചുററുംകൂടി അവനെ കുലുക്കിമറിച്ചുണർത്തി. എന്തു സംഭവിച്ചു എന്നു് എല്ലാവരും ചോദ്യം തുടങ്ങി. അവനു് ഇത്രമാത്രമേ പറയാനുണ്ടായിരുന്നുള്ളൂ. ഈശ്വരനുണ്ടെന്നും അദ്ദേഹം മാത്രമേ ഉള്ളൂ എന്നും അറിഞ്ഞാൽ ആരാണു് അദ്ദേഹത്തെ ആരാധിക്കാതിരിക്കുന്നതു്. എന്നാൽ ഈ ഉത്തരം അവൎക്കു തൃപ്തികരമായില്ല. ഉടൻ തന്നെ അവർ ഒരു സഭ അവിടെക്കൂടി. അവരുടെ പ്രധാനികൾ ഐകകണ്ഠേന ഇങ്ങനെ അഭിപ്രായപ്പെട്ടു. "നമ്മുടെ ദേവതകൾക്കു നാം ഈയിടെ സദ്യയും ഉത്സവവും ഒന്നും നടത്താറില്ല. നാളെത്തന്നെ ഒന്നു നടത്തണം. എന്നാൽ ഈ കുഴപ്പങ്ങൾ എല്ലാം തീരും''.

ആഡംബരപൂർണ്ണമായിരുന്നു ഉത്സവത്തിനുള്ള ഒരുക്കങ്ങൾ. ഒരു വലിയ പന്തലിട്ടു. നാളികേരം, കുലവാഴകൾ മുതലായവകൊണ്ടു് അലങ്കരിച്ചു. ധാരാളം കൊടികൾ തൂക്കി. അനവധി കോഴികളേയും ആടുകളേയും കുരുതിക്കായി കൊണ്ടുവന്നു. അവരുടെ ഒരു വെളിച്ചപ്പാടിനെ വരുത്തി. വീരൻ, ഇരുളൻ, കാട്ടേരി, ചാമുണ്ഡി, നല്ലകരുപ്പൻ എന്നു തുടങ്ങി വിചിത്രങ്ങളായ പല പേരുകളുള്ള മൺമൂൎത്തികളേയും കൊണ്ടുവന്നു് അവിടെ നിരത്തി. അടുത്ത ദിവസം ആ പറച്ചേരിയിലുള്ളവരെല്ലാം ആ പന്തലിൽ വന്നുചേൎന്നു. നന്ദനെ പന്തലിന്റെ നടുവിൽ പിടിച്ചുകൊണ്ടു

വന്നു. പുരോഹിതനും വെളിച്ചപ്പാടുമായ വള്ളുവനാർ തന്റെ ഡമരു മുഴക്കി. ഉടൻതന്നെ മററുള്ളവർ കൊമ്പു്, കുഴൽ, ചെണ്ട, മദ്ദളം, മുതലായ വാദ്യങ്ങൾ ഘോഷിച്ചു. വെളിച്ചപ്പാടിനു അനുഗ്രഹം കയറി. ദേവത അയാളിൽ പ്രവേശിച്ചു. പലവിധത്തിലുള്ള വിചിത്രശബ്ദങ്ങൾ അയാൾ പുറപ്പെടുവിച്ചു. അയാൾ വീഴാതെ അംഗരക്ഷകൾ താങ്ങിപ്പിടിച്ചിരുന്നു. ഡമരുകൾ മുഴക്കിക്കൊണ്ടു പലവിധത്തിലുള്ള ആംഗ്യങ്ങളോടുകൂടി അയാൾ ഇങ്ങിനെ പ്രവചിച്ചു. "നന്ദൻ, നന്ദൻ, നന്ദനെ ആ തെരുവിലുള്ള പുളിയിൽ കുടികൊള്ളുന്ന ഒരു വലിയ ഭൂതം ബാധിച്ചിരിക്കുന്നു. അതുമൂലം അവൻ ചിരിക്കും, കരയും, ഓടും, സംസാരിക്കും, ഉറങ്ങും ഇങ്ങനെയെല്ലാം ചെയ്യുന്നില്ലേ?

മററുള്ളവർ:—ഉണ്ടു്, ഉണ്ടു്, ഉണ്ടു്.

നന്ദൻ ഒന്നും മിണ്ടിയില്ല. അദ്ദേഹം ഇങ്ങനെ വിചാരിച്ചു. "ഈശ്വരാ, അവിടുത്തെ നൃത്തം എത്ര അദ്ഭുതം! അനന്തമായ അവിടത്തെ നാടകത്തിൽ ഒരു അദ്ഭുതരംഗം ഇതാ കാണപ്പെടുന്നു."

"ഒരു നൂറു ആടുകളെ വെട്ടുക." വെളിച്ചപ്പാടു തുടർന്നു. "ഇരുനൂറു കോഴികളേയും വെട്ടി കുറെ കള്ളുകുടങ്ങളും കൂടി കറുപ്പസ്വാമിക്കും സഹോദരന്മാർക്കും നിവേദിക്കുക. ഉടൻതന്നെ നന്ദന്റെ സുഖക്കേടു മാറും. ആ വലിയ ദേവതകളെല്ലാം നിങ്ങളോടു കലമ്പിയിരിക്കയാണു്. നിങ്ങൾ അവരെ വളരെക്കാലമായിട്ടു കൂട്ടാക്കുന്നില്ല". വെളിച്ചപ്പാടു നിർത്തി കുറെ പറയർ നന്ദന്റെ ചുററും കിടന്നു തുള്ളി.

നന്ദൻ എന്തെല്ലാം പറഞ്ഞിട്ടും അവരാരും കേട്ടില്ല. കേട്ടാൽ തന്നെയും വകവച്ചില്ല. തുള്ളൽകഴിഞ്ഞ് കരുതി ആരംഭിച്ചു. ഒരു പിഴയും ചെയ്യാത്തിട്ടില്ലാത്ത കോഴികളെയും ആടുകളെയും വെട്ടിത്തുടങ്ങി. നന്ദൻ എത്ര പരിശ്രമിച്ചിട്ടും ആ കഠിന കൃത്യത്തെ തടുക്കുവാൻ സാധിച്ചില്ല. അദ്ദേഹം സൃഷ്ടികർത്താവായ ഈശ്വരൻെറ മാഹാത്മ്യത്തെയും കാരുണ്യത്തേയും കറിച്ചു വാചാലതയോടുകൂടി പ്രസംഗിച്ചു. ക്രൂരതയേറുന്ന ആ ദേവതകളേയും ഭയങ്കരമായ ആ കരുതിയേയും ദൂരെത്തള്ളുവാൻ അദ്ദേഹം അപേക്ഷിച്ചു. സൌന്ദര്യത്തിൻെറ ഇരിപ്പിടവും നിത്യനുമായ നടരാജനെ ഭജിക്കുവാൻ തന്നോടു ചേരാൻ അൎത്ഥിക്കുകയും ചെയ്തു. എന്നാൽ ഇതെല്ലാം കുരങ്ങിൻെറ മുമ്പിൽ എറിഞ്ഞുകൊടുത്ത മുത്തുമാലപോലെ നിഷ്ഫലമായതേയുള്ളു. നന്ദൻ വളരെ സങ്കടത്തോടും അനുകമ്പയോടും കൂടി ആ ഭ്രാന്തുപിടിച്ച കൂട്ടരിൽ നിന്നും വിട്ടുമാറി. അറിവില്ലാത്ത അവരെ രക്ഷിക്കണമെന്ന് ഭഗവാനോട് നിഷ്കളങ്കമായി പ്രാൎത്ഥിച്ചു. അതോടുകൂടി ചിദംബരത്തു പോകുവാനുള്ള ആഗ്രഹം അസാമാന്യമായി വൎദ്ധിച്ചു. ആ ആശ തടുക്കാൻ വയ്യാത്തവിധത്തിലായിത്തീൎന്നു. ഒടുവിൽ ബ്രാഹ്മണനോടു സമ്മതം ചോദിക്കാൻതന്നെ നിശ്ചയിച്ചു. ഭയാശങ്കകളോടുകൂടി നന്ദൻ സുദേവൻെറ അടുത്തുചെന്ന് അനുവാദം ചോദിച്ചു.

ഇതിനിടയിൽ പറച്ചേരിയിലെ ദേവതാഭക്തന്മാർ അവരുടെ ദേവതകൾക്ക് നന്ദനെ ഒന്നും ചെയ്യാൻ ശക്തിയില്ലെന്നു മനസ്സിലാക്കി. അവർ അവരുടെ കാ

ണപ്പെട്ട ദൈവവും കൂടുതൽ ശക്തിയുള്ളവനുമായ സുദേവനെ സമീപിച്ച് അവരുടെ ആവലാതികൾ അറിയിച്ചു. അതിനെപ്പറ്റി ശരിയായി ഒരു അന്വേഷണം നടത്താമെന്ന് അദ്ദേഹം ഏല്ക്കുകയും ചെയ്തു. ഈ സമയത്താണു നന്ദൻ തന്റെ അപേക്ഷയുംകൊണ്ടു ചെന്നതു്. ആ ബ്രാഹ്മണപ്രഭു ഈ അപേക്ഷ കേട്ട് അത്യന്തം കോപിച്ചു. നിസ്സാരവും അയോഗ്യവും ആയ ഒരു അപേക്ഷയായി അദ്ദേഹം ഇങ്ങനെ വ്യാഖ്യാനിച്ചു.

സുദേവൻ:—എന്തു്? നിനക്കു ചിദംബരത്തു പോകണമെന്നോ! മൂഢനായ പറയാ, നിനക്കു ഒരു ബ്രാഹ്മണനാകണമെന്നാണോ പറയുന്നതു്?. കള്ളൻ! ഈ കുററത്തിനു നിന്നെ ചാട്ടകൊണ്ടടിക്കുകയാണു വേണ്ടതു്. നീ ചിദംബരത്തു പോണം. ചി...ദം...ബ...ര...ത്തു്!

സാധു നന്ദൻ! അവൻ സ്തംഭിച്ചുപോയി. താൻ ആ കല്പ്പാടെ നശിച്ചു എന്നു അവൻ വിചാരിച്ചു. കരഞ്ഞുകൊണ്ടു അവൻ മടങ്ങി. ഒരക്ഷരം എതിർത്തു പറഞ്ഞില്ല. അവൻ സാധാരണ ഇരിക്കാറുള്ള അവനു ഇഷ്ടമായ ഒരു മരത്തിന്റെ ചുവട്ടിൽ ചെന്നിരുന്നു് നിലവിളിച്ചു. കണ്ണിൽ നിന്നും ധാരധാരയായി കണ്ണുനീർ ഒഴുകി. “എന്റീശ്വര! എത്ര കഠിനമാണു അവിടുന്നു്. ഞാൻ ആ ബ്രാഹ്മണനെ കുററം പറയുന്നില്ല. എന്തെന്നാൽ അവിടുത്തെ പ്രേരണ കൂടാതെ ഒരു അണുപോലും അനങ്ങുന്നില്ല; ഞാൻ ഒരു സാധുവായ പറയൻ. അവിടുത്തെ അനുഗ്രഹത്തിനു് അർഹനല്ലായിരിക്കാം. ഈ നിസ്സഹായനും

സാധുവും ദീനനുമായ എന്നോടു് അവിടത്തേക്കു് അനു കമ്പ അല്പംപോലും ഇല്ല!. എനിക്കു് അഭിമാനിക്കാൻ എന്താണുള്ളതു്?. സൗന്ദര്യമില്ല, കീർത്തിയില്ല, പഠിപ്പില്ല, പണമില്ല. മാത്രമോ? ഞാൻ ഒരു താഴ്ന്ന ജാതിയിൽ വേലക്കാരനായിട്ടാണു ജനിച്ചതു്!. ഇതെല്ലാം വെറും നിസ്സാരമായിരുന്നു അവിടത്തെ അനുഗ്രഹമെങ്കിലും എനിക്കു ആശിക്കാമായിരുന്നെങ്കിൽ!. ഇപ്പോൾ അതുപോലും എനിക്കു കിട്ടാതായിരിക്കുന്നു. ഈശ്വരാ! ഞാൻ ഇനിയും എങ്ങനെ ജീവിക്കണം. എന്തിനു ജീവിക്കണം!" ഇങ്ങിനെ വിചാരിച്ചിട്ടു ആ സാധു ആത്മഹത്യ ചെയ്യുവാനെന്തെന്നു് ആലോചിച്ചു.

"അവിടത്തെ ദയവില്ലായ്മയ്ക്കു് അടിപ്പെട്ടു് ഈ ജീവിതത്തെ നശിപ്പിച്ചുകളയാം." എന്നാൽ വീണ്ടും ആ പ്രത്യാശഎറ്റവും അദ്ഭുതകരമായ ആ വസ്തു വീണ്ടും അവനെ ആവേശിച്ചു. കുറെനേരം വിലപിച്ചതിനുശേഷം അവൻ വിചാരിച്ചു:— "എനിക്കു് എന്താണു നല്ലതെന്നു് എന്നേക്കാൾ എത്രയോ നന്നായിട്ടു് ഈശ്വരനറിയാം. ചെറുതും വലുതുമായ സകല കാര്യങ്ങളിലും അദ്ദേഹത്തിന്റെ ഇച്ഛയ്ക്കുതന്നെ ഞാൻ കീഴടങ്ങാം. ഞാൻ ഒരു കലഹക്കാരനായ ദുഷിച്ച സന്താനമാണു്. ശരിയായ അനുസരണം ശീലിക്കുന്നതുവരെ ഈശ്വരേച്ഛയ്ക്കു തികച്ചും അധീനനാകുന്നതുവരെ അദ്ദേഹത്തിന്റെ അനുഗ്രഹത്തിനു ഞാൻ എങ്ങനെയാണു പാത്രമാവുക! തീർച്ചയായും ആ ബ്രാഹ്മണന്റെ മനസ്സു മാറും. ഈശ്വരന്റെ സന്നിധിയിൽ പ്രവേശിക്കാൻ ഞാൻ യോഗ്യനാകു

മ്പോൾ അതിന് എനിക്ക് അനുവാദം കിട്ടുകയും ചെയ്യും."

ഏതാനും ദിവസം കഴിഞ്ഞു നന്ദൻ വീണ്ടും അപേക്ഷിച്ചു. അന്നും ഫലം മറിച്ചായിരുന്നു. അനുവാദം നിഷേധിക്കുകയും ശകാരിക്കയും. എന്നാൽ ഇത്തവണ അവന്റെ ഇച്ഛാഭംഗത്തിന്റെ രൂപം മറ്റൊരു വിധത്തിലായിരുന്നു. താൻ ഇനിയും ആ പുണ്യസ്ഥലത്തു പോകുവാൻ പ്രാപ്തനായില്ലെന്ന് അവൻ സമാധാനപ്പെട്ടു. കൂടുതൽ ഭക്തിയും പരിശുദ്ധിയും താൻ സമ്പാദിക്കേണ്ടിയിരിക്കുന്നു എന്ന് അവൻ വിചാരിച്ചു. ധ്യാനത്തിന് കൂടുതൽ സമയം ചിലവാക്കി. ഈശ്വരവിചാരംകൂടാതെ ഒരു നിമിഷംപോലും ഇരിക്കാൻ പാടില്ലെന്നു ആ ഭക്തൻ നിശ്ചയിച്ചു നിദ്ര വളരെ കുറഞ്ഞു. ഈശ്വരനെ ഓർത്തു. രാവിലെയും വൈകീട്ടും നൃത്തം ചെയ്തു. മററു സമയങ്ങളിൽ ഈശ്വരകൃപയ്ക്കുവേണ്ടി വിലപിക്കുകയും അദ്ദേഹത്തിന്റെ മാഹാത്മ്യം ഓർത്ത് ആനന്ദിക്കുകയും ചെയ്തു.

നദികളിൽ, പക്ഷികളിൽ, വൃക്ഷങ്ങളിൽ, മനുഷ്യരിൽ, എന്നുവേണ്ട, എവിടെയെല്ലാം ചൈതന്യം കണ്ടുവോ അവിടെയെല്ലാം നടരാജന്റെ സാന്നിദ്ധ്യം നന്ദന് അനുഭവപ്പെട്ടു. ആവേശം കേറിയിട്ടു തിരമാലകളുമായി കളിക്കുകയും വൃക്ഷങ്ങളെ കെട്ടിപ്പിടിക്കുകയും പക്ഷികളുടെ പുറകെ ഓടുകയും മററും ചെയ്തു. ഇതുകണ്ട് അവനു ഭ്രാന്താണെന്നുതന്നെ ജനങ്ങൾ തീർച്ചപ്പെടുത്തി. സാധുക്കളായ അവർ പലവിധത്തിലുള്ള മരുന്നുകളും പ്രയോഗിച്ചുനോക്കി. ചങ്ങലയിട്ടു തളച്ചു. ഉപദ്രവിച്ചു വേദനപ്പെ

ട്ടത്തിനോക്കി. എന്തായാലും നടരാജൻെറ നേക്ക് തിരി ഞ്ഞ അവൻെറ മനസ്സ് പിന്മാറിയില്ല. ശരീരപീഡനം സഹിക്കാൻ വയ്യാതെയാകുമ്പോൾ അവൻ പറയും:— "പ്രഭോ! മഹേശ്വര! കുററമൊന്നും അവരുടേതല്ല. അങ്ങ യുടെ അന്തഃപ്രേരണകൂടാതെ യാതൊന്നും സംഭവിക്കുക യില്ല. അവക്ക് മാപ്പു നൽകുക. ഈ സാധുവിനെ ഓൎത്തെ ങ്കിലും അവക്ക് മാപ്പു കൊടുക്കുക."

ആ ഭക്തന് ലോകത്തിലുള്ള സകലവും ദിവ്യമാ യിരുന്നു. അവൻെറ പ്രേമവും മൃദുസ്വഭാവവും കേവലം അളവററതായിരുന്നു. എറുമ്പുകളെ പഞ്ചസാര കൊടു ത്ത് അവൻ പോററിവന്നു. വെയിലത്തു പൊരിഞ്ഞു പോകാതെ വഴിയിൽനിന്നും പുഴുക്കളെ എടുത്തുമാററി യിരുന്നു. കുഞ്ഞുങ്ങളുമായിട്ട് കളിച്ചിരുന്നു.

അപ്പോഴക്കും കൊയ്ത്തുകാലമായി. ബന്ധുക്കളെ ല്ലാം നന്ദനെ ശുശ്രൂഷിക്കുന്നതിലും മററും വ്യഗ്രരായിരു ന്നതിനാൽ പാടങ്ങളിലെ ജോലികൾ കുഴപ്പത്തിലായി. ഭൂദേവനു കോപം ജ്വലിച്ചു. അദ്ദേഹം തൻെറ അടിമ കളായ പറയക്ക് ആളയച്ചു. നന്ദനൊഴിച്ചു സകലരും വന്നു. അവർ നന്ദനെക്കുറിച്ചുള്ള കാര്യങ്ങളെല്ലാം പറ ഞ്ഞുകേൾപ്പിച്ചു ബ്രാഹ്മണനു ക്രോധം വർദ്ധിച്ചു നന്ദ ന് ആളയച്ചു. നന്ദൻ വന്ന് അദ്ദേഹത്തെ വണങ്ങി. അ വനിൽ പ്രകാശിച്ച ആനന്ദഭാവവും ശാന്തിയും വിനയ വും അദ്ദേഹത്തെ അദ്ഭുതപ്പെടുത്തി. അവൻ ഒരു സാ ധാരണ മനുഷ്യനല്ലെന്ന് അദ്ദേഹത്തിനു തോന്നി. പറ യന്മാർ ഭ്രാന്തെന്നു തെററിദ്ധരിച്ചതു് അവൻെറ ആതിര

ററ ഭക്തിയും പ്രേമവും മാത്രമാണെന്ന് അദ്ദേഹത്തിനു മനസ്സിലായി. എങ്കിലും അവന്ന് പ്രോത്സാഹനം നൽകാൻ അദ്ദേഹം തുനിഞ്ഞില്ല. ചിദംബരത്തു പോകാനുള്ള അപേക്ഷ വീണ്ടും പുറപ്പെടുവിച്ചപ്പോൾ അദ്ദേഹം ക്രോധത്തിൽ കോപിക്കതന്നെ ചെയ്തു. എന്നാൽ എത്രയും ദയനീയവും കളങ്കരഹിതവും ആയ രീതിയിൽ അവൻ താണുവീണപേക്ഷിച്ചതു കണ്ടപ്പോൾ വാസ്തവത്തിൽ അദ്ദേഹത്തിന്റെ മനസ്സലിഞ്ഞു. അദ്ദേഹത്തിന്റെ ഒരൊററ വാക്കിലാണ് തന്റെ ജീവിതവും മരണവും സ്ഥിതിചെയ്യുന്നത് എന്ന മട്ടിലായിരുന്നു നന്ദന്റെ നില. ബ്രാഹ്മണൻ സാവധാനം പറഞ്ഞു:- "നന്ദ! നീ വാസ്തവത്തിൽ നല്ലവനാണ്. എന്നാൽ നിന്റെ വഴി പിഴച്ചുപോയിരിക്കുന്നു. നീ ഈയിടെയായി നിന്റെ ജോലിയൊന്നും ശരിക്കു ചെയ്യുന്നില്ല. ഇതു കൃഷിയെടുപ്പു സമയമാണ്. ഒരു കററ നെല്ലുപോലും കൊയ്തിട്ടില്ല. കൊയ്ത്തെല്ലാം കഴിഞ്ഞതിനുശേഷം നിനക്കു ചിദംബരത്തു പോകാൻ അനുവാദം തരാം."

ഇതു കേട്ടയുടനെ നന്ദൻ ആനന്ദംകൊണ്ടു തുള്ളിച്ചാടി. അവൻ പാടങ്ങളിലേക്കിറങ്ങി. എന്തൊരത്ഭുതം! ഒരു പതിനായിരം നന്ദന്മാർ ഒരുമിച്ചിറങ്ങിയതോ എന്തോ? ഏതാനും നാഴികകൾക്കകം നന്ദൻ വന്നു ബ്രാഹ്മണനെ വിളിച്ചിട്ടു പറഞ്ഞു:- "അവിടുന്നു പാടങ്ങളിലേക്ക് ഒന്നു വരണം'' ബ്രാഹ്മണൻ കൗതുകത്തോടെ അവന്റെകൂടെ പോയി. ഭൂദേവന്റെ വിസ്മയത്തിന് അതിരും എതിരും ഇല്ലായിരുന്നു. അദ്ദേഹത്തിന്റെ അനേകം

ചതുരശ്രമൈൽ വിസ്താരമുള്ള പാടങ്ങൾ മുഴുവൻ കൊയ്തു മെതിച്ച് അങ്ങനെ ധാന്യങ്ങൾ മഹാമേരുപർവ്വതംപോലെ കൂട്ടിയിരിക്കുന്നു!. ഇതെല്ലാം ഒരേ ഒരു മനുഷ്യന്റെ ഏതാനും മണിക്കൂർ സമയത്തെ പ്രവൃത്തിയോ! അദ്ദേഹത്തിനു സ്വന്തം കണ്ണുകളെ വിശ്വസിക്കാൻ കഴിഞ്ഞില്ല!. താൻ സ്വപ്നം കാണുകയല്ലേ എന്നു് അദ്ദേഹം ശങ്കിച്ചു. എന്നാൽ താൻ നേരിട്ടു കാണുകയാണു് സ്വപ്നത്തിലൊന്നുമല്ല എന്ന ബോദ്ധ്യവുമുണ്ടു്. ഒടുവിൽ അദ്ദേഹം പറഞ്ഞു. "നന്ദ! നിനക്കുതന്നെ ഇതു സാദ്ധ്യമല്ല. നിന്റെ ബന്ധുമിത്രാദികൾ—പറച്ചേരിയിലുള്ളവരെല്ലാം തന്നെ വിചാരിച്ചാലും ഇത്രവേഗം ഇതു സാധിക്കാവുന്നതല്ല. നിന്നിൽക്കൂടി സർവ്വേശ്വരൻ കാണിച്ച ഒരു അദ്ഭുതപ്രവൃത്തിതന്നെയാണു് ഇതു്! നിന്റെ കറയററ ഭക്തിയുടെ ഫലം! ഞങ്ങൾക്കു്—വെറും മൂഢരായ ഞങ്ങൾക്കു് നിന്റെ ഭക്തിയുടെ മാഹാത്മ്യത്തിന്റെ ഒരു നിദർശനം!. നന്ദ! ഞാൻ അറിഞ്ഞിട്ടുള്ളവരിൽവച്ചു് നീയാണു് ഏററവും പരിശുദ്ധൻ. ഏററവും പുണ്യംചെയ്ത ആൾ, ഏററവും മഹാൻ, ഏററവും വലിയ ഭക്തൻ!. ഹാ! ഈശ്വരന്റെ പരമപ്രിയനായ ഭക്ത! നിന്നെ ഒരു അടിമയായിക്കരുതി പെരുമാറിയ ഞാൻ എത്രയൊരു മഹാപാപമാണു ചെയ്തതു്!. ഈ നിമിഷംമുതൽ ഞാൻ നിന്റെ അടിമയാണു്. ഈ സ്ഥലങ്ങളുടെയെല്ലാം ഉടമസ്ഥൻ നീയുമാണു്."

നന്ദന്റെ ഈ പ്രവൃത്തി ഒരു മഹാദ്ഭുതം തന്നെ!. ശിവഭക്തന്മാരാണു് അങ്ങനെ അനുഷ്ഠിച്ചതെന്നു് ജന

ങ്ങൾ വിശ്വസിച്ചും വരുന്നുണ്ട്. എന്നാൽ ഒരുവിധ ത്തിൽ നോക്കിയാൽ അത് അദ്ഭുതമല്ല. സാധാരണ മനുഷ്യന്റെ ഭാവനയ്ക്കു മേലെയാണു് അതിന്റെ മാഹാ ത്മ്യം എന്നതാണു വാസ്തവം. സ്നേഹത്തിന്റെ അഥവാ പ്രേമത്തിന്റെ മഹാശക്തിയെപ്പററി നമുക്കു വലിയ ബോധമൊന്നുമില്ല. "പ്രേമം മലകളെ ഉടച്ചുരുട്ടും, കടൽ ചാടിക്കടക്കും, നവഗ്രഹങ്ങളെ സ്തംഭിപ്പിക്കും, ബ്രഹ്മാണ്ഡ മണ്ഡലത്തെ വിറപ്പിക്കും" എന്നുള്ള ആപ്തവാക്യം ശരി യാണ്.. അതിനു എന്തുചെയ്യാൻ കഴികയില്ല! എന്തു തന്നെ അതു ചെയ്തിട്ടില്ല!. അതു ആത്മാവിന്റെ ശക്തി യാണു്. അല്ല, ആത്മാവുതന്നെയാണു്, ശീലാവതി സൂ ര്യോദയം തടുത്തതും സാവിത്രി കാലനെ ജയിച്ചതും എ ല്ലാം ആ പ്രേമശക്തി, ആ ആത്മശക്തികൊണ്ടുതന്നെ. നന്ദൻ തന്റെ ആത്മചൈതന്യത്തെ മുഴുവൻ ആ പ്രവൃ ത്തിയിലേക്കു് ഉപയോഗിച്ചു. തന്റെ ജീവിതലക്ഷ്യം ഏതൊന്നിനെ ആശ്രയിച്ചാണോ നിന്നതു് ആ പ്രവൃത്തി യിലേക്ക്! ഫലം ആശ്ചര്യകരമായിരുന്നു! ദിവ്യമായിരു ന്നു' ബ്രാഹ്മണൻ സ്തംഭിച്ചുപോയി. അദ്ദേഹം അവന്റെ കാൽക്കൽ വീണു. നന്ദൻ അദ്ദേഹത്തെ താങ്ങിയെടുത്തു നിർത്തി. അവൻ അദ്ദേഹത്തെ നമസ്കരിച്ചു കണ്ണുനീർ തൂകിക്കൊണ്ടു പറഞ്ഞു:—"പ്രഭോ! ഈ അടിമയായ പറയ ന്റെ മുമ്പിൽ നമസ്കരിച്ചു് അങ്ങു് എന്തൊരു പാപമാ ണു വലിച്ചുവച്ചതു്!"

ബ്രാഹ്മണൻ:—"നീ മേലാൽ ഒരു പറയനുമല്ല, അടി മയുമല്ല. നീ ഏററവും വലിയ മഹാത്മാവു്! ഏററവും

വലിയ ഭക്തൻ! നീ ചിദംബരത്തേക്കു പോവുക എന്നാൽ പോകുന്നതിന്ന് മുമ്പ് എന്നെ അനുഗ്രഹിക്കണം. ഞാൻ ചെയ്ത അപരാധങ്ങൾക്കെല്ലാം മാപ്പുനൽകണം. ഈശ്വരാനുഗ്രഹം എനിക്കുണ്ടാകാൻ നീ കനിയുകയും വേണം.''

ഇത്രയും പറഞ്ഞിട്ട് അദ്ദേഹം നന്ദന്റെ കൈകൾ പിടിച്ചു തന്റെ തലയിൽവച്ച് എന്തെങ്കിലും രണ്ടു വാക്ക് തനിക്കു ഉപദേശമായി നൽകണമെന്ന് അദ്ദേഹ യാചിച്ചു. നന്ദൻ പറഞ്ഞു:-"അങ്ങയുടെ ഈ അടിമയ്ക്കു് ഇത്രയേ പറവാനുള്ളു:-അവിടുന്നു ഭാര്യയേയും സന്താനങ്ങളേയും തന്നെയും സ്നേഹിക്കുന്നതുപോലെ ഈശ്വരനെ സ്നേഹിക്കുക. ഒരു സംസ്കാരവുമില്ലാത്ത ഈ അടിമയ്ക്കു് മറ്റെന്താണു പറയാൻ കഴിയുക. ബ്രാഹ്മണൻ തേജോമയമായ നന്ദന്റെ മുഖത്തു് ഒന്നുകൂടി നോക്കിയിട്ടു് ഒരിൽക്കൂടി പ്രണമിച്ചശേഷം വളരെവളരെ മടിച്ചു നന്ദനെ യാത്രയാക്കി. എന്നാൽ നന്ദൻ ഏതാനും അടികൾ നടന്നുകഴിഞ്ഞയുടൻതന്നെ ബ്രാഹ്മണൻ ഓടിച്ചെന്നു ചോദിച്ചു:—"നന്ദ! പ്രിയപ്പെട്ട നന്ദ! എന്റെ ഗുരുദേവ! അങ്ങയെ എന്നാണു് ഇനിയും ഞാൻ കാണുക! എന്നു് അങ്ങ് തിരിച്ചുവരും?''നന്ദൻ മറുപടിപറഞ്ഞു:—"പ്രഭോ! യഥാർത്ഥത്തിൽ ചിദംബരത്തു പോകുന്നവർ ആരാണു് തിരിച്ചുവരുന്നതു്? വീണ്ടും മനുഷ്യന്റെ തടിയെ ആശ്രയിക്കാൻ എനിക്കു ആഗ്രഹമില്ല. പ്രഭോ! തിരിച്ചുവരാൻ ഞാൻ [illegible]ിക്കുന്നില്ല''. നന്ദൻ പറഞ്ഞതു് ബ്രാഹ്മണനു് [illegible]ിലായില്ല,

നന്ദൻ സ്വതന്ത്രനായി. കൂട്ടിൽനിന്നു പുറത്തുവന്ന മൃഗത്തെപ്പോലെ ആ ഭക്തൻ തുള്ളിച്ചാടി ഓടി ഭക്തികൊണ്ടു മതിമറന്നു് നൃത്തം ചെയ്തുചെയ്തു പാടങ്ങളിലൂടെയും മൈതാനങ്ങളിലൂടെയും നന്ദൻ പോകുന്ന കാഴ്ചയിൽ ദേവന്മാർപോലും സന്തോഷിച്ചു. ഈശ്വരനെ—നടരാജനെ കാണുവാനുള്ള അതിരററ ഉൽകണ്ഠയിൽ കൂടി ആ ഭക്തൻ അതിശീഘ്രം മുന്നോട്ടു നീങ്ങി.

സകല ലൗകികകാര്യങ്ങളും മറന്നു് ഈശ്വരനിൽ പൂർണ്ണമായി മുഴുകി സഞ്ചരിക്കുന്ന ഒരു ഭക്തനെക്കാണുന്നതു ദേവന്മാൎക്കു് ഒരു ഉത്സവമാണു്. നന്ദന്റെ ഈ യാത്രയിൽ ഭൂമിക്കുതന്നെ സന്തോഷമുണ്ടായി. പുല്ലുകൾ ആനന്ദംകൊണ്ടു നൃത്തം ചെയ്തു. നന്ദൻ ആനന്ദലഹരിയിൽ മതിമറന്നു് തുള്ളിച്ചാടി. അവന്റെ കണ്ണും ചെവിയും അവന്റേതല്ലാതായി. എങ്ങനെയോ, അവൻതന്നെ അറിയാതെ മുന്നോട്ടു് വേഗത്തിൽ നീങ്ങി. അധികം താമസിയാതെ കൊല്ലുരുപിണിനദിയുടെ തീരത്തിലെത്തി. അതു കരകവിഞ്ഞൊഴുകിയിരുന്നു. തിരമാലകൾ ആനന്ദനൃത്തം ചെയ്യുന്നതുപോലെ തോന്നി. നന്ദൻ ആ നദിയിലേക്കു നോക്കി. നടരാജന്റെ നൃത്തം അതിൽ അവൻ ദർശിച്ചു. താമസിയാതെ ഒരു വള്ളം അവിടെ വന്നുചേർന്നു. നന്ദൻ വള്ളക്കാരനെ വണങ്ങിയിട്ടു് വള്ളത്തിൽ കയറി.

വള്ളം ആ നദിയിൽ ആടിക്കളിച്ചു. നന്ദൻ ആ വള്ളത്തിൽ നൃത്തംചെയ്തു. വള്ളത്തിലുള്ളവരെല്ലാം നന്ദനോടൊപ്പം നൃത്തംചെയ്തു. ആ വള്ളക്കാരൻ സർവ്വം

മറന്നു് അവരോടൊപ്പം നൃത്തമാടിത്തുടങ്ങി. ക്രമേണ ആ വള്ളം കരയ്ക്കടുത്തു. നന്ദൻ കരയ്ക്കു ചാടി. താൻ വേലചെയ്തുണ്ടാക്കിയിരുന്ന ഏതാനും നാണയങ്ങളെടുത്തു നന്ദൻ വള്ളക്കാരനു കൊടുത്തു. എന്നാൽ ആ വള്ളക്കാരൻ സ്വീകരിച്ചില്ല. അവൻ പറഞ്ഞു:—"മഹാത്മാവേ! അങ്ങ് ഒരു പറയനല്ല. ഈശ്വരൻ തന്നെയായിത്തീർന്നിരിക്കുന്നു. അവിടത്തെ കയ്യിൽനിന്നും ഞാൻ ഒന്നും വാങ്ങുകയില്ല.

നന്ദൻെറ ചുററും ഒരു കൂട്ടം ഭക്തന്മാർ കൂടി. അവർ അദ്ദേഹത്തെ ആരാധിച്ചു. വള്ളക്കാരൻ വള്ളം ഉപേക്ഷിച്ചു. കൃഷിക്കാരൻ കൃഷിവിട്ടു. കച്ചവടക്കാരൻ കച്ചവടം വെടിഞ്ഞു. ഇങ്ങനെ സകലരും അവരവരുടെ തൊഴിൽ ഉപേക്ഷിച്ചു നന്ദൻെറ പുറകെ കൂടി. സകലരും നൃത്തം ചെയ്തു. ആടുകയും പാടുകയും ചെയ്തു.

നന്ദൻ ചിദംബരക്ഷേത്രത്തിൻെറ ഗോപുരം കണ്ടു. ദൂരെനിന്നു കണ്ടു് അതിനെ വണങ്ങി. ആ മണ്ണിൽ കിടന്നുരുണ്ടു. വീണ്ടും കുറേക്കൂടി അവർ മുന്നോട്ടു നീങ്ങി. നന്ദൻ ഭക്തിപരവശനായി. കൂട്ടുകാരും അവനും ഭക്തിയിൽ മുഴുകി—ഭക്തിസമുദ്രത്തിൽനീന്തിത്തുടിച്ചു. ഭക്തിമധുരമായി അവർ പാടിത്തുടങ്ങി. ആ ക്ഷേത്രം നിൽക്കുന്ന ഗ്രാമത്തിനു ചുററും അവർ വലത്തുവച്ചു. അങ്ങനെ അവർ ആടിപ്പാടി സർവ്വും മറന്നു് ചുററിത്തുടങ്ങി.

ചിദംബരത്തു് 3000 ദീക്ഷിതന്മാരാണു് ഉണ്ടായിരുന്നതു്. 2999 പുരോഹിതന്മാരും സാക്ഷാൽ നടരാജനും ആ പരിശുദ്ധരായ പുരോഹിതന്മാർ നന്ദനെക്കണ്ടു

അവന്റേറയും കൂട്ടുകാരുടേയും പാട്ടും ആട്ടവും എല്ലാം അവർ നോക്കിനിന്നു. നന്ദന്റെ ഭക്തിഭാവവും തേജസ്സും എല്ലാം അവരെ വശീകരിച്ചു. ക്ഷേത്രത്തിനോടടുക്കുംതോറും നന്ദന്റെ ഭക്തി തടുക്കാൻ വയ്യാത്ത ഒരു പ്രവാഹം പോലെയായിത്തീൎന്നു. അവന്റെ മുഖത്ത് പ്രേമവും ആനന്ദവും മധുരകോമളമായി പ്രകാശിച്ചു. ക്ഷേത്രത്തിന് ഏറ്റവും അടുക്കുമ്പോഴേയ്ക്കും ആ ഭക്തന്റെ ഭക്തി ഗോപവനിതകൾക്കു കൃഷ്ണനോടുണ്ടായിരുന്ന പ്രേമത്തിന്റെ വകഭേദമായിത്തീൎന്നു. പാതിവ്രത്യം ഭൎത്താവിനോടുള്ള പ്രേമത്തിന്റെ ശക്തി അവനിൽ ആവേശിച്ചു.

അടുത്ത ദിവസം മാർകഴിമാസത്തിലെ (ധനുവിലെ) തിരുവാതിരയായിരുന്നു. അന്നു രാത്രിയിൽ ദീക്ഷിതന്മാൎക്കെല്ലാം ഒരു സ്വപ്നമുണ്ടായി. നടരാജൻ അവർ ഓരോരുത്തരുടേയും മുമ്പിൽ വന്നുനിന്നു. ഭക്തശിരോമണിയായ നന്ദനെ അവരുടെ കൂടെ ചേൎക്കാൻ ഭഗവാൻ ആജ്ഞാപിച്ചു.

നേരം വെളുത്തു. അഴകേറിയതായിരുന്നു അന്നത്തെ പ്രഭാതം. സൂര്യൻ ഉദിച്ചുയരുവാൻ തുടങ്ങി. ദീക്ഷിതന്മാർ കുളികഴിഞ്ഞു ഭസ്മം പൂശി രുദ്രാക്ഷം അണിഞ്ഞു വന്നുചേൎന്നു. അവർ ഒരു സഭ കൂടി. അവരിൽ വൃദ്ധനായ ഒരു ദീക്ഷിതർ തന്റെ സ്വപ്നത്തെപ്പററി പറഞ്ഞു. മററു ദീക്ഷിതന്മാരും അവൎക്ക് അതേ സ്വപ്നം തന്നെ ഉണ്ടായതായി വിവരിച്ചു. ഒടുവിൽ അവർ ഒരു

അഗ്നികുണ്ഡം നിർമ്മിച്ചു. അതിൽ അഗ്നി ശക്തിയായിട്ടു ജ്വലിച്ചു.

നന്ദൻ തനിക്കു് നടരാജന്റെ സന്നിധിയിൽ പ്രവേശിക്കാൻ കഴിയാത്തതിൽ തന്നത്താൻ പഴിച്ചും വ്യസനിച്ചും കഴിയുകയായിരുന്നു. ആ സമയത്തു് ആ ദീക്ഷിതന്മാർ അവന്റെ മുമ്പിൽ എത്തി അവനെ വണങ്ങി. അവനോടു് അവരുടെ സ്വപ്നത്തെപ്പററി വിസ്തരിച്ചു് കേൾപ്പിച്ചു. അദ്ഭുതം അവന്റെ ഹൃദയത്തിൽ തിരതല്ലി. അവനെ അവർ അഗ്നികുണ്ഡത്തിനു സമീപം കൊണ്ടുപോയി. നന്ദൻ സസന്തോഷം നടരാജനെ വിളിച്ചുകൊണ്ടു് അതിൽ എടുത്തു ചാടി. ഹാ! ഭക്തനായ നന്ദാ! ഈശ്വരനോടുള്ള പരമമായ പ്രേമത്തിൽ മതിമറന്നു് നീ അഗ്നിയിലേക്കു ചാടി. നിന്നെ ഒരഗ്നിക്കും ദഹിപ്പിക്കാൻ സാധ്യമല്ല.

നന്ദനു് അഗ്നിമൂലം അല്പംപോലും വേദന ഉണ്ടായില്ല. ആ മഹാഭക്തൻ യാതൊരു പരുക്കും കൂടാതെ അഗ്നിയിൽനിന്നു പുറത്തുവന്നു. തീയിൽ കളിച്ചിട്ടു് അവൻ ഏററവും പരിശുദ്ധനായിത്തീർന്നു. അവന്റെ ഉൽക്കണ്ഠയും അതൃപ്തിയും അകന്നു. ആനന്ദവും സംതൃപ്തിയും അവനിൽ കളിയാടി. അവനിൽ അല്പമെങ്കിലും മലിനഭാവം ശേഷിച്ചിരുന്നെങ്കിൽ അതു എരിഞ്ഞു ചാമ്പലായി. ബ്രാഹ്മണത്വം മാത്രം ശേഷിച്ചു. അങ്ങനെ തേജോമയനായ ഒരു ബ്രാഹ്മണനായിത്തീർന്ന നന്ദനെ ദീക്ഷിതന്മാരുടെ ദേവസഭയിൽ കൊണ്ടുപോന്നു.

ക്രമേണ ആ മഹാഭക്തൻ, ആ ദിവ്യഭക്തൻ നട
രാജന്റെ സന്നിധിയിൽ വന്നുചേൎന്നു. കനകസഭ (ശിവ
ന്റെ നൃത്തമണ്ഡപം)യുടെ രണ്ടു പുറവും സംഖ്യയില്ലാ
ത്ത മണികൾ ആനന്ദശബ്ദം മുഴക്കി. അപ്പാദീക്ഷിതർ
ശ്രീ കോവിലിൽ പ്രവേശിച്ചു പൂജ നടത്തി. ആളുകൾ
"ഹരഹര ശംഭോ" എന്നാഘോഷിച്ചു. ആ സമയത്തു
മഹാത്മാവായ നന്ദൻ തന്റെ പ്രേമഭാജനമായ മഹാപ്ര
ഭുവിന്റെ,, നടരാജന്റെ നേരേ പാഞ്ഞു. ആ നടരാജവി
ഗ്രഹത്തെ ഗാഢമായി ആലിംഗനം ചെയ്തു. ഹാ നന്ദൻ!
പരമഭക്തനായ നന്ദൻ! ആ നന്ദൻ എവിടെ? അദ്ദേ
ഹം ആ പ്രേമസാഗരമായ നടരാജനിൽ ലയിച്ചു. നന്ദൻ
അദൃശ്യനായി!. അത്ഭുതം!. അത്ഭുതം! കണ്ടു നിന്നവരെ
ല്ലാം, ദീക്ഷിതന്മാരുൾപ്പെടെ അതിരററ വിസ്മയത്താൽ
ഒന്നും സംസാരിക്കാൻ വയ്യാതെ അങ്ങനെ നോക്കിനിന്നു
പോയി.

ശിവന്റെ വാത്സല്യം! നന്ദന്റെ ഭക്തി! രണ്ടും
ആചന്ദ്രതാരം ജയിപ്പൂതാക!

ശുഭമസ്തു.

★

# ശിവപഞ്ചാക്ഷരസ്തോത്രം.

ജ്ഞാനഗുരുവായ ശ്രീ ശങ്കരാചാൎയ്യൻ ഭക്തിസംവൎദ്ധകങ്ങളായ പല സ്തോത്രങ്ങളും രചിച്ചിട്ടുണ്ടു്. അവയിൽ കാണുന്ന ലാളിത്യവും സൌന്ദൎയ്യവും മാധുൎയ്യവും ഗാംഭീൎയ്യവും അനിതരസാധാരണം തന്നെ. ആലോചിക്കുംതോറും കൂടുതൽ കൂടുതൽ വിശിഷ്ടാൎത്ഥങ്ങൾ നൽകുന്നവയാണു് അവയിലെ ഓരോ പദ്യവും. ദൃഷ്ടാന്തമായി ശിവഭക്തന്മാർ നിത്യവും ചൊല്ലുന്ന ശിവപഞ്ചാക്ഷരസ്തോത്രം ഒരു ലഘുവ്യാഖ്യാനത്തോടുകൂടി താഴെ ചേൎക്കുന്നു.

നാഗേന്ദ്രഹാരായ ത്രിലോചനായ
ഭസ്മാംഗരാഗായ മഹേശ്വരായ
നിത്യായ ശുദ്ധായ ദിഗംബരായ.
തസ്മൈ നകാരായ നമഃ ശിവായ

പരമശിവന്റെ ധ്യാനത്തോടുകൂടി ജപിക്കുന്ന ഏറ്റവും വിശിഷ്ടമായ ഒരു മന്ത്രമാണു പഞ്ചാക്ഷരം. അതായതു് "നമഃ ശിവായ" അഞ്ചക്ഷരം ഈ മന്ത്രത്തിൽ ഉള്ളതുകൊണ്ടു് ഇതിനു പഞ്ചാക്ഷരം എന്ന പേർ സിദ്ധിച്ചു. ഈ മന്ത്രത്തിലെ ഓരോ അക്ഷരവും ശ്ലോകാരംഭത്തിൽ ചേൎത്തു രചിച്ചിട്ടുള്ള അഞ്ചു ശ്ലോകങ്ങളാണു് ഈ സ്തോത്രത്തിൽ ഉള്ളതു്. ആദ്യമായ അക്ഷരം നകാരമാണല്ലോ. അതുകൊണ്ടു് പ്രഥമ ശ്ലോകം നകാരത്തോടുകൂടി തുടങ്ങുന്നു.

**അർത്ഥം:-**

നാഗമാല ധരിച്ചവനും മുക്കണ്ണനും ഭസ്മഭൂഷണനും മഹേശ്വരനും നിത്യനും ശുദ്ധനും ദിഗംബരനും നകാരരൂപനും ആയ ശിവന്നു നമസ്കാരം.

ഇനി ഈ ശ്ലോകത്തിലെ ഓരോ പദത്തെപ്പററി ആലോചിക്കാം.

**നാഗേന്ദ്രഹാരൻ.**

നാഗങ്ങളെ എല്ലാവരും ഭയപ്പെടുന്നു, വെറുക്കുന്നു. എന്നാൽ പരശിവൻ സകലരെയും സകലതിനേയും തന്റെ അപാരകരുണയാൽ സ്വീകരിക്കുന്നു. ദുഷ്ടന്മാരും ശിവകൃപയാൽ ശിഷ്ടരായിത്തീരുന്നു. നാഗേന്ദ്രന്മാരും അദ്ദേഹത്തിന്റെ കഴുത്തിൽ മാലയായി ശോഭിക്കുന്നു. അതിനാൽ അവയുടെ ഹിംസാബുദ്ധി ഇല്ലാതെയായിത്തീരുന്നു. ഇതാണു ശ്രീകൃഷ്ണഭഗവാന്റെ കാളിയമർദ്ദനലീല കൊണ്ടു കാണിക്കുന്നതു്. ഇങ്ങനെയുള്ള സ്ഥൂലാർത്ഥത്തിനും പുറമെ ഒരു ആന്തരാർത്ഥം ഉണ്ടു്.

അദ്ധ്യാത്മതത്ത്വനിധികളെയും ആ തത്ത്വങ്ങളുടെ ജ്ഞാനംകൊണ്ടു് സിദ്ധിക്കുന്ന ശക്തികളെയും കാത്തുരക്ഷിക്കുന്ന ദേവതകളെ നാഗങ്ങളായി സങ്കല്പിച്ചിരിക്കുകയാണ്. (സർപ്പങ്ങൾ നിധികളെ കാത്തുരക്ഷിക്കുന്നുവെന്നു പ്രസിദ്ധമാണല്ലോ.) ആ തത്ത്വങ്ങളേയും ശക്തികളേയും സമ്പാദിക്കാൻ അനുഗ്രഹിക്കുന്നവരെ പരീക്ഷിച്ചു നോക്കി യോഗ്യരെന്നു കാണുന്നവർക്കു് അവയെ നാഗങ്ങൾ കൊടുക്കുന്നു. പരമശിവന്റെ കഴുത്തിൽ നാഗേന്ദ്ര

ഹാരമുള്ളതുകൊണ്ടു് നാഗങ്ങളെല്ലാം അദ്ദേഹത്തിന്റെ അധീനത്തിൽ ഇരുന്നു് ആജ്ഞകൾ അനുസരിക്കുന്നുവെന്നു സൂചിപ്പിച്ചിരിക്കുന്നു. സകലജ്ഞാനങ്ങളുടേയും സിദ്ധികളുടേയും അധീശ്വരൻ ശിവൻതന്നെയാണെന്നു് ഇതിനാൽ മനസ്സിലാക്കാം.

## ത്രിലോചനൻ

ശിവൻ മുക്കണ്ണനാണല്ലോ. മൂന്നാമത്തെ കണ്ണു് അതീന്ദ്രിയ ദൃഷ്ടിയെ—ജ്ഞാനത്തെ—കുറിക്കുന്നു. ഇന്ദ്രിയഗ്രാഹ്യങ്ങളായ വിഷയങ്ങളും അതീന്ദ്രിയഗ്രാഹ്യമായ പരമതത്ത്വവും ശിവനു് എപ്പോഴും ഗോചരമാണു് എന്നർത്ഥം. നാഗേന്ദ്രഹാരനായതുകൊണ്ടു തന്നെ ശിവൻ സർവ്വജ്ഞനാണെന്നു തെളിഞ്ഞിട്ടുണ്ടല്ലോ.

## ഭസ്മാങ്ഗരാഗൻ

ഭസ്മമാണല്ലോ ശരീരദഹനം കഴിഞ്ഞു് അവശിഷ്ടമായി ഇരിക്കുന്നതു്. ബഹുത്വം അഥവാ നാനാത്വം നശിച്ചു് ഏകത്വം പ്രാപിക്കുക എന്നതിനെയാണു ഭസ്മം സൂചിപ്പിക്കുന്നതു്. സംഹാരമൂർത്തിയായ ശിവൻ ബഹുത്വത്തെ ഇല്ലാതെയാക്കി ഭസ്മം ധരിച്ചും ഏകത്വക്ഷേത്രമായ ശ്മശാനത്തിൽ താണ്ഡവനൃത്തം ചെയ്തു് ഏകത്വത്തിന്റെ പരമാനന്ദത്തെ ഘോഷിക്കുന്നു. ഭസ്മധാരണത്തിന്റെ ആന്തരാർത്ഥം ഇതുതന്നെയാണു്.

**മഹേശ്വരൻ**

മായാമയമായ നാനാത്വബോധത്തെ ഇല്ലാതെയാക്കി പരമാത്ഥജ്ഞാനമായ ഏകത്വത്തെ പ്രദാനംചെയ്യുന്നതുകൊണ്ടു ശിവൻ മഹേശ്വരനാകുന്നു. 'നിഹതനിഖിലമോഹേƒധീശതാ യത്ര രൂഢാ' എന്നു് ശിവസ്തോത്രത്തിൽ വിവേകാനന്ദസ്വാമികൾ പറഞ്ഞിരിക്കുന്നതും ശ്രദ്ധേയമത്രേ. നിഖിലമോഹങ്ങളെയും നശിപ്പിക്കുന്നതുകൊണ്ടാണു ശിവൻ സകലദേവന്മാരുടേയും അധീശനായിത്തീന്നതു്. അദ്വൈതജ്ഞാനദാനത്താൽ ഭക്തന്മാക്കു് ശിവൻ കൈവല്യം നൽകുന്നു

**നിത്യൻ**

നിത്യനെന്നാൽ കാലാതീതനെന്നത്ഥം. പരമശിവൻ കാലത്തിൻെറ സീമയിൽ പരിച്ഛിന്നനല്ല.

**ശുദ്ധൻ**

നിരുപാധികനെന്നാണു് ഈ പദത്തിൻെറ അർത്ഥം. ഒരു ഉപാധികൊണ്ടും ശിവൻ പരിച്ഛിന്നനല്ല.

**ദിഗംബരൻ**

ദിക്കിനെ വസ്ത്രമായി ധരിച്ചിരിക്കുന്നതിനാൽ ദിക്കു് അഥവാ ദേശംകൊണ്ടും ശിവൻ പരിച്ഛിന്നനല്ലെന്നു സിദ്ധിക്കുന്നു. ('ദിക്കാലാദ്യനവച്ഛിന്നജ്ഞാനചിന്മാത്രമൂത്തയേ' എന്നു ഭർത്തൃഹരി.) നിത്യൻ ദിഗംബരൻ

ശുദ്ധൻ എന്നു പറഞ്ഞിരിക്കുന്നതിനാൽ പരമശിവൻ കാലദേശനിമിത്തങ്ങൾക്കു് അതീതനായതുകൊണ്ടു പരബ്രഹ്മസ്വരൂപനെന്നു കാണിച്ചിരിക്കുന്നു. "കാലദേശാവധിഭ്യാം നിർമ്മുക്തം നിത്യമുക്തം" എന്ന നാരായണീയത്തിലെ ഭാഗം ഇവിടെ സ്മരിക്കാവുന്നതാണു്.

രണ്ടാമത്തെ ശ്ലോകം മകാരത്തോടുകൂടി തുടങ്ങുന്നു.

മന്ദാകിനീസലിലചന്ദനചർച്ചിതായ
നന്ദീശ്വരപ്രമഥനാഥമഹേശ്വരായ
മന്ദാരപുഷ്പബഹുപുഷ്പസുപൂജിതായ
തസ്മൈ മകാരമഹിതായ നമഃ ശിവായ

**അർത്ഥം:**— ഗംഗാജലവും ചന്ദനവുംകൊണ്ടു് അലംകൃതനും നന്ദികേശ്വരന്റെ പ്രഭുവും പ്രമഥന്മാരുടെ നാഥനും മഹേശ്വരനും മന്ദാരപുഷ്പം തുടങ്ങിയ അനേകം പുഷ്പങ്ങളാൽ സുപൂജിതനും മകാരരൂപിയും ആയ ശിവനു നമസ്കാരം.

**മന്ദാകിനീസലിലചന്ദനചർച്ചിതൻ:**—

ഗംഗാജലം പാവനതീർത്ഥമാണല്ലോ. അതിൽ കുളിക്കയൊ അതു കുടിക്കയൊ എന്നുവേണ്ട, അതു സ്പർശിക്കുകയൊ മാത്രം ചെയ്താൽ സകലപാപങ്ങളും നശിച്ചു പരിശുദ്ധി ലഭിക്കുന്നു. മന്ദാകിനി എന്നതുകൊണ്ടു്

സ്വർഗ്ഗങ്ഗയെ കുറിക്കുന്നു. ഭൂഗങ്ഗയ്ക്കു് ഗങ്ഗയെന്നും പാതാളഗങ്ഗയ്ക്കു് ഭാഗീരഥി എന്നും പ്രത്യേകം പേരുകൾ ഉണ്ടു്. ഈ ശ്ലോകത്തിൽ മന്ദാകിനീ എന്നു പ്രയോഗിച്ചിരിക്കുന്നതുകൊണ്ടു ഭഗവാന്റെ സ്വർഗ്ഗീയമായ-ദിവ്യമായ കൃപാവൈഭവത്തെ സൂചിപ്പിച്ചിരിക്കുന്നു. ഈശ്വരകൃപകൂടാതെ യാതൊന്നും സാദ്ധ്യമല്ല. "യമേവൈഷ വൃണുതേ തേന ലഭ്യസ്തസ്യൈഷ ആത്മാ വിവൃണുതേ തനൂം സ്വാം" എന്ന ഉപനിഷദ്വാക്യം നോക്കുക. "ആരെ ഭഗവാൻ വരിക്കുന്നുവോ അവനു ഭഗവത്പ്രാപ്തി ഉണ്ടാകുന്നു. ഭഗവാൻ സ്വസ്വരൂപത്തെ അവനു വെളിപ്പെടുത്തിക്കൊടുക്കുന്നു." മനുഷ്യന്റെ പരിശ്രമം സഫലമാകണമെങ്കിൽ ഭഗവത്കൃപ അത്യാവശ്യമാണു്. ഭഗീരഥപ്രയത്നം ഫലിച്ചതു് ഈശ്വരകൃപകൊണ്ടാണല്ലോ.

മന്ദാകിനീസലിലംകൊണ്ടു യോഗശാസ്ത്രത്തിൽ പറയുന്ന യമങ്ങളെ കുറിക്കുന്നതായും സങ്കല്പിക്കാം. അഹിംസ, സത്യം, അസ്തേയം, ബ്രഹ്മചര്യം, അപരിഗ്രഹം എന്ന ധർമ്മങ്ങളെയാണു യമങ്ങളെന്നു പറയുന്നതു്. യമങ്ങൾ പരിശീലിച്ചാൽ ചിത്തം മാലിന്യം നീങ്ങി ശുദ്ധമായിത്തീരുന്നു. സുഗന്ധപൂർണ്ണമായ ചന്ദനം യോഗശാസ്ത്രത്തിലെ നിയമങ്ങളായി ഗണിക്കാം. അതായതു ശൗചം, സന്തോഷം, തപസ്സു്, സ്വാദ്ധ്യായം, ഈശ്വരപ്രണിധാനം

എന്നിങ്ങനെയുള്ള ധമ്മങ്ങളാണു നിയമങ്ങൾ. പാവന ങ്ങളായ യമങ്ങളും പരിമളപൂർണ്ണങ്ങളായ നിയമങ്ങളുംകൊണ്ടു പരമശിവൻ അലംകൃതനാണെന്നു മന്ദാകിനീ സലിലചന്ദനചർച്ചിതായ എന്ന ഭാഗംകൊണ്ടു സൂചിപ്പിച്ചിരിക്കുന്നു.

**നന്ദീശ്വരപ്രമഥനാഥമഹേശ്വരായ:—**

ഏകത്വത്തെ ബഹുത്വമായിത്തോന്നിപ്പിച്ചു മനസ്സിനെ പ്രമഥനം ചെയ്കയാണു ശിവഗണങ്ങളായ പ്രമഥന്മാരുടെ പ്രവൃത്തി. എന്നാൽ പരമശിവനെ ആശ്രയിച്ചാൽ പ്രമഥഗണങ്ങളുടെ ഉപദ്രവം ഉണ്ടാകയില്ല. ബഹുത്വബോധം നീങ്ങി ഏകത്വജ്ഞാനത്തിൽ പ്രതിഷ്ഠിതരാകാൻ സാധിക്കും. പ്രമഥഗണങ്ങൾ ശിവന്റെ ശാസനത്തിൽ ഇരിക്കുന്നതുകൊണ്ടു ശിവഭക്തന്മാരുടെ മേൽ അവർക്കു് ആധിപത്യം ഇല്ല. ബഹുത്വബോധം നീങ്ങിയാൽ ആനന്ദം കൈവരും. ഈ ആനന്ദത്തെയാണു നന്ദികേശ്വരൻ സൂചിപ്പിക്കുന്നതു്. പരമശിവൻ നന്ദികേശ്വരന്റെ നാഥനാണല്ലോ. പരമശിവന്റെ വാഹനമായ വൃഷഭത്തിനും നന്ദി എന്ന നാമം നല്കിയിരിക്കുന്നതു ശ്രദ്ധേയമാണു്. പ്രമഥജന്യമായ വൈഷമ്യങ്ങൾ നീങ്ങുന്നതും ഏകത്വജ്ഞാനത്തിൽനിന്നും ഉളവാകുന്ന പരമാനന്ദം ലഭിക്കുന്നതും ഉടനടിയ

ണെന്നു കാണിക്കുന്നതിനു 'നന്ദീശ്വരപ്രമഥനാഥമഹേശ്വരായ' എന്നു തുടർച്ചയായി പറഞ്ഞിരിക്കുന്നു.

**മന്ദാരപുഷ്പബഹുപുഷ്പസുപൂജിതായ:—**

ദേവമാതാവായ അദിതി നട്ടുവളർത്തിയതാണു മന്ദാരം. ദേവരാജാവായ ഇന്ദ്രന്റെ നന്ദനവനത്തിൽ എപ്പോഴും പുഷ്പിച്ചുകൊണ്ടിരിക്കുന്ന പൂച്ചെടിയാണ് ഇതു്. ഈശ്വരനു പുഷ്പാഞ്ജലി നല്കുന്നതു പൂജകന്റെ ഭക്തിശ്രദ്ധകളെ കുറിക്കുന്നു. ഭക്തൻ പ്രാർത്ഥിക്കുന്ന അഭീഷ്ടങ്ങളേയും പുഷ്പങ്ങൾ സൂചിപ്പിക്കുന്നു. മന്ദാരപുഷ്പങ്ങളും മററനേകം പുഷ്പങ്ങളുംകൊണ്ടു ശിവൻ സുപൂജിതനായതിനാൽ സ്വർഗ്ഗാദിസകലലോകങ്ങളിലും ഉള്ള ആനന്ദത്തെയും അതുകൂടാതെ അപരിമിതമായ സച്ചിദാനന്ദത്തെയും നല്കാൻ പരമശിവൻ സർവ്വഥാ ശക്തനാണെന്നു തെളിയുന്നു.

ശികാരംകൊണ്ടു് ആരംഭിക്കുന്ന മൂന്നാമത്തെ ശ്ലോകം ഇതാണ്:—

ശിവായ ഗൗരീവദനാബ്ജബാല-
സൂര്യായ ദക്ഷാധ്വരനാശകായ
ശ്രീനീലകണ്ഠായ വൃഷധ്വജായ
തസ്മൈ ശികാരായ നമഃ ശിവായ

**അർത്ഥം:**—മംഗളസ്വരൂപനും പാർവ്വതിയുടെ മുഖാരവിന്ദത്തെ വികസിപ്പിക്കുന്ന ബാലസൂര്യനും ദക്ഷയാഗത്തെ

നശിപ്പിച്ചവനും നീലകണ്ഠനും വൃഷഭധ്വജനും ശികാരരൂ
പനും ആയ ശിവനു നമസ്കാരം.

**ശിവൻ:-**

ശിവശബ്ദത്തിന്റെ അൎത്ഥം മംഗളമെന്നാണു്.
സ്വയം മംഗളസ്വരൂപനും മററുള്ളവൎക്കു മംഗളം ചെയ്യുന്ന
വനുമത്രേ ശിവൻ. സംഹാരകൎത്താവാണെങ്കിലും ആ സം
ഹാരം അശുഭത്തിന്റെയും അധൎമ്മത്തിന്റെയും അജ്ഞാ
നത്തിന്റെയും സംഹാരം ആയതുകൊണ്ടു യഥാൎത്ഥ
ത്തിൽ പരമേശ്വരൻ പരമശിവൻ തന്നെയാണു്.

**ഗൌരീവദനാബ്ജബാലസൂൎയ്യൻ:-**

ഗൌരി എന്നതിനു പ്രകാശമയി എന്നൎത്ഥം. അ
തു പാൎവ്വതിയുടെ പൎയ്യായമാണു്. പാർവതി ജ്ഞാനസ്വ
രൂപിണിയാകുന്നു. ജ്ഞാനവിഗ്രഹമായ പാർവതിയുടെ
മുഖം പരിപൂൎണ്ണമായി വികസിക്കുന്നതു പരമേശ്വരനെ
നോക്കുമ്പോളാണു്. അതായതു നമ്മുടെ ഉള്ളിൽ അന്തർ
ലീനമായ ദിവ്യജ്ഞാനം വികസിച്ചു സഫലമാകണ
മെങ്കിൽ പരമശിവന്റെ കൃപാകടാക്ഷം ആവശ്യമാണു്.
കേനോപനിഷത്തിൽ അൎത്ഥഗർഭമായ ഒരു ഉപാഖ്യാനം
ഉണ്ടു്. പരമാത്മാവിനെ മനസ്സിലാക്കാൻ സാധിക്കാതെ
വിഷമിക്കുന്ന ദേവേന്ദ്രനു് ആ ജ്ഞാനം ഉപദേശിച്ചുകൊ
ടുത്തതു് ഹൈമവതിയായ ഉമാമഹേശ്വരിയായിരുന്നു. പര

മാതാവിന്റെ ശക്തി കൊണ്ടത്രേ ദേവന്മാർ പൂജനീയ രും മഹിമാന്വിതരും ആയിത്തീന്നതു് എന്നും പാർവതി ഉദ്ബോധിപ്പിച്ചു.

**ദക്ഷാധ്വരനാശകൻ:-**

ദക്ഷൻ എന്നാൽ സമത്ഥനെന്നത്ഥം. ഒരുവനു് താൻ ഉദ്ദേശിക്കുന്നതു സഫലമാകുമ്പോൾ താൻ സമത്ഥ നാണെന്നുള്ള ദുരഹങ്കാരവും ദുരഭിമാനവും ഉണ്ടാകും. അതു പതനത്തിനു കാരണമായിത്തീരുന്നു. അങ്ങനെയുള്ള വർ ഈശ്വരനെ വിസ്മരിക്കുന്നു. ദക്ഷനും ഈ അവ സ്ഥ സംഭവിച്ചു. പരമശിവനെ കൂടാതെ സ്വസാമത്ഥ്യ ത്താൽ വലിയ യാഗം നടത്താമെന്നു ദക്ഷൻ നിശ്ചയി ച്ചു. എന്നാൽ പരമശിവന്റെ കൃപാതിരേകത്താൽ യാഗത്തിനു് വിഘ്നം നേരിട്ടു. അഹങ്കാരിയായ ദക്ഷ ന്റെ ശീർഷം ഛേദിക്കപ്പെട്ടു. അദ്ദേഹം വിനയാന്വി തനായി. പരമശിവൻ പ്രസാദിച്ചു. ഭക്തന്മാരെ അഹ ങ്കാരം ബാധിക്കുമ്പോൾ ആ അഹങ്കാരത്തെ നശിപ്പിച്ചു് അവരെ അനുഗ്രഹിക്കയാണു പരമശിവൻ ചെയ്യുന്നതു്.

**നീലകണ്ഠൻ:-**

പാലാഴി മഥനംചെയ്തുകൊണ്ടിരിക്കുമ്പോൾ സർ വ്വസംഹാരകമായ കാളകൂടവിഷം പൊങ്ങിവന്നു. ആ അ വസരത്തിൽ സകലരും ഭയന്നു് ഇതികത്തവ്യതാമൂഢ

രായിത്തീൎന്നു. ആ സമയം കരുണാകരനായ ശിവൻ സ്വാൎത്ഥസംക്ലേശം പോലുമില്ലാതെ ലോകരക്ഷക്കവേണ്ടി തന്റെ ജീവനെ വിസ്മരിച്ച് ആ വിഷത്തെ പാനംചെയ്തു. അതുകൊണ്ട് അദ്ദേഹത്തിന്റെ കണ്ഠം നീലമായിതീൎന്നു. "പരഹിതകരണായ പ്രാണവിശ്ലേഷസ്സുതം" പരന്മാരുടെ ഹിതത്തിനായി സ്വപ്രാണനേയും ബലികൊടുക്കാൻ തല്പരനാണു പരമശിവൻ എന്നു ശിവസ്തോത്രത്തിൽ വിവേകാനന്ദസ്വാമി പറഞ്ഞിരിക്കുന്നു. ലോകരക്ഷ ചെയ്യാൻ പരമശിവൻ സദാപി സന്നദ്ധനാണെന്ന് അദ്ദേഹത്തിന്റെ നീലകണ്ഠം പ്രഖ്യാപിക്കുന്നു.

**വൃഷധ്വജൻ:-**

വൃഷഭവാഹനനായ പരമേശ്വരന്റെ ധ്വജവും വൃഷം തന്നെ. മററാരും ഗണിക്കാത്ത സാധുക്കൾക്കും ശിവൻ ആശ്രയം നല്കുന്നു. മുതുകാളയാണ് അദ്ദേഹത്തിന്റെ വാഹനം. സൎപ്പങ്ങളാണ് അദ്ദേഹത്തിന്റെ ആഭരണം വിഷമാണു ഭക്ഷണം ഗജചൎമ്മമാണു വസ്ത്രം. ഭൂതപ്രേതങ്ങളാണ് അനുചരന്മാർ. ശ്വാനങ്ങളാണ് അകമ്പടി ഈ സംഗതിയെ സരസമായി ശിവാനന്ദലഹരിയിൽ വൎണ്ണിച്ചുകാണുന്നു.

> "അശനം ഗരളം ഫണീകലാപോ
> വസനം ചൎമ്മ ച വാഹനം മഹോക്ഷഃ
> മമ ദാസ്യസി കിം കിമസ്തി ശംഭോ തവ
> പദാംബുജഭക്തിമേവ ദേഹി"

"വൎഷണാദ് വൃഷഃ" എന്നു യാഥാത്മ്യപ്രകാരം സകല

അഭീഷ്ടങ്ങളെയും വർഷിക്കുന്നതുകൊണ്ട ശിവനു വൃഷധ്വജൻ എന്ന പേരു സിദ്ധിച്ചതായും വ്യാഖ്യാനിക്കാം. ഭക്തന്മാക്കു സർവ്വാനുഗ്രഹങ്ങളും വർഷിക്കാൻ തല്പരനാണെന്നു ശിവൻെറ കൊടിക്കൂറയാകുന്ന വൃഷം സൂചിപ്പിക്കുന്നു. വൃഷശബ്ദത്തിനു ധർമ്മം എന്നൎത്ഥമുള്ളതുകൊണ്ട ശിവൻ ധർമ്മമൂൎത്തിയുമാണു്.

നാലാമത്തെ ശ്ലോകം വകാരത്തിൽ ആരംഭിക്കുന്നു:-

വസിഷ്ഠകുംഭോദ്ഭവഗൗതമാദ്യ-
മുനീന്ദ്രദേവാർചിതശേഖരായ
ചന്ദ്രാൎക്കവൈശ്വാനരലോചനായ
തസ്മൈ വകാരായ നമഃ ശിവായ.

**അർത്ഥം:-**

വസിഷ്ഠൻ, അഗസ്ത്യൻ, ഗൗതമൻ മുതലായ ശ്രേഷ്ഠമഹർഷിമാരാലും ദേവന്മാരാലും അർച്ചിക്കപ്പെട്ട ലലാടത്തോടുകൂടിയവനും ചന്ദ്രൻ, സൂൎയ്യൻ, അഗ്നി എന്നിങ്ങനെയുള്ള മൂന്നു കണ്ണുകളോടുകൂടിയവനും വകാരരൂപനുമായ ശിവനു നമസ്കാരം.

**വസിഷ്ഠൻ:-**

ക്ഷമാമൂൎത്തിയും സൂൎയ്യവംശത്തിൻെറ പുരോഹിതനും ശ്രീരാമചന്ദ്രസ്വാമിയുടെ ഗുരുവുമായ വസിഷ്ഠൻെറ കഥ വിഖ്യാതമാണല്ലോ. യഥാൎത്ഥബ്രാഹ്മണ്യഗുണങ്ങളെല്ലാം ഋഷിശ്രേഷ്ഠത്തിൽ പൂൎണ്ണമായി വിലസിച്ചിരുന്നു.

**അഗസ്ത്യൻ:—**

കുംഭസംഭവനായ അഗസ്ത്യൻ സമുദ്രത്തെ ആചമനം ചെയ്ത കഥ പ്രസിദ്ധമത്രേ. ജ്ഞാനസമുദ്രത്തെ അദ്ദേഹം തരണം ചെയ്തു എന്നതായിരിക്കാം അതിന്റെ ആന്തരാർത്ഥം. തമിഴ്ഭാഷയുടെ ഉപജ്ഞാതാവെന്ന നിലയിലും അദ്ദേഹത്തിന്റെ പാണ്ഡിത്യം സുപ്രതിഷ്ഠിതമാണല്ലോ. വിന്ധ്യപർവ്വതത്തെ നമിപ്പിച്ച് ഈ നിലയിൽ നിരുത്തിയിരിക്കുന്നതും അഗസ്ത്യൻ തന്നെ.

**ഗൌതമൻ:—**

ഭാരദ്വാജനെന്ന നാമത്താലും ഇദ്ദേഹം പ്രസിദ്ധനാണ്. സപ്തർഷികളിൽ ഒരാളായി ഗൗതമനെ ഉൾപ്പെടുത്തിക്കാണുന്നു. അദ്ദേഹത്തെ ധർമ്മരതനെന്നു മഹാഭാരതത്തിൽ പ്രഖ്യാപിച്ചിട്ടുണ്ട്. തപോധനനായ ഈ മഹർഷി വസിഷ്ഠൻ, അഗസ്ത്യൻ ഇവരോടൊപ്പംതന്നെ പല വേദമന്ത്രങ്ങളുടെ ദ്രഷ്ടാവെന്ന നിലയിലും വിഖ്യാതനാകുന്നു.

വസിഷ്ഠൻ, ശമം ദമം മുതലായ ബ്രാഹ്മണ്യധർമ്മങ്ങളേയും അഗസ്ത്യൻ കർമ്മകുശലതയേയും ഗൗതമൻ ദിവ്യപ്രേരണയേയും ഈശ്വരാനുചോദനത്തെയും പ്രതിനിധീകരിക്കുന്നു. ഇവയെല്ലാം തികഞ്ഞിരിക്കുന്നതു ശ്രീകൃഷ്ണകൊണ്ടാണെന്നും ഈ ഗുണങ്ങളെക്കൊണ്ടു പരമശി

വൻ സമരാജ്യനാണെന്നും "വസിഷ്ഠകുംഭോദ്ഭവഗൗതമാര്യമുനീന്ദ്രദേവാർച്ചിതശേഖരായ" എന്ന വിശേഷണം കൊണ്ടു സൂചിപ്പിച്ചിരിക്കുന്നു. ഈ മഹർഷിമാരെപ്പോലെയുള്ള മന്ത്രദ്രഷ്ടാക്കളും വിശിഷ്ടശക്തിസമ്പന്നരായ ദേവന്മാരും ശിവപൂജ നടത്തിക്കൊണ്ടിരിക്കുന്നതു ശിവന്റെ അപ്രമേയവും അപ്രതിമവും ആയ മഹിമയെ പ്രഖ്യാപിക്കുന്നു.

ചന്ദ്രാർക്കവൈശ്വാനരലോചനായ:—

ശിവന്റെ കണ്ണുകൾ ചന്ദ്രനും സൂര്യനും അഗ്നിയും ആകുന്നു. ചന്ദ്രൻ ആനന്ദസമ്പ്ളുടത്തെയും സൂര്യൻ ജ്ഞാനശക്തിയേയും അഗ്നി സർവനിയാമകവും സ്വതന്ത്രവുമായ ഭഗവാന്റെ ഇച്ഛാശക്തിയേയും കാണിക്കുന്നു.

ഈ സ്തോത്രത്തിലെ ഒടുവിലത്തെ ശ്ലോകം യകാരത്തിൽ ആരംഭിക്കുന്നു.

യജ്ഞസ്വരൂപായ ജടാധരായ
പിനാകഹസ്തായ സനാതനായ
ദിവ്യായ ദേവായ ദിഗംബരായ
തസ്മൈ യകാരായ നമഃ ശിവായ

അർത്ഥം:—

യജ്ഞസ്വരൂപനും ജടാധരനും പിനാകപാണിയും ശാശ്വതനും ദിവ്യനും ദിഗംബരനും ദേവനും യകാരരൂപനും ആയ ശിവനു നമസ്കാരം.

**യജ്ഞസാത്രുചൻ:—**

യജ്ഞം തന്നെയാണ് ലോകത്തെ നിലനിറുത്തുന്ന ത്. പരമപുരുഷനായ ഭഗവാൻ പോലും സ്വയം യജ്ഞം ചെയ്ത ലോകസൃഷ്ടിയും ലോകമങ്ഗളവും നടത്തുന്നവെന്ന പുരുഷസൂക്തത്തിൽ വ്യക്തമാക്കിട്ടുണ്ട്. പണ്ട്, യജ്ഞത്തോടുകൂടി പ്രജകളെ സൃഷ്ടിച്ച് യജ്ഞംകൊണ്ട് അഭിവൃദ്ധിയെ പ്രാപിക്കണമെന്ന പ്രജാപതി അരുളിച്ചെയ്തതായി ഭഗവദ്ഗീതയിലും പറഞ്ഞിട്ടുണ്ടല്ലോ. അതുപോലെതന്നെ "സർവ്വഗതം ബ്രഹ്മ നിത്യം യജ്ഞേ പ്രതിഷ്ഠിതം" എന്നും ഗീതയിൽ തന്നെ പ്രസ്താവിച്ചിരിക്കുന്നു. യജ്ഞത്തെ നിഷ്കാമകർമ്മം അഥവാ ത്യാഗാത്മകമായ കർമ്മം എന്ന വ്യാഖ്യാനിക്കാറുണ്ട്. ഗീതയിൽ യജ്ഞത്തിന് ആ അർത്ഥം പ്രായേണ യോജിക്കുന്നതായി കാണാം. ശിവൻ ത്യാഗാത്മകകർമ്മങ്ങളുടെ അധിഷ്ഠാനമൂർത്തി തന്നെയാണെന്ന നീലകണ്ഠൻ എന്ന പദത്തിന്റെ വ്യാഖ്യാനത്തിൽനിന്നും മനസ്സിലായിരിക്കുമല്ലോ. ത്യാഗീശനും യോഗീശനുമത്രേ ആ പരമശിവൻ.

**ജടാധരൻ:—**

ഈ പദം യോഗീശ്വരത്വത്തെ സൂചിപ്പിക്കുന്നു. ജടയും മററും വളർത്തുന്നതു വാനപ്രസ്ഥന്റെ ലക്ഷണമാ

യും പറയുന്നുണ്ടു്. സകുടുംബം തപോവൃത്തി അനുഷ്ഠിച്ചു കൊണ്ടു വനത്തിൽ വസിക്കുന്നവരാണു വാനപ്രസ്ഥന്മാർ. പൌരാണികന്മാരായ മഹർഷിമാരെല്ലാം പ്രായേണ വാനപ്രസ്ഥന്മാരായിരുന്നു. ശിവനേയും ഭാര്യാപുത്രാദി സഹിതനായിട്ടാണു വർണ്ണിച്ചിരിക്കുന്നതു്. ഗൃഹസ്ഥനായിരിക്കയും അതേസമയം തന്നെ ത്യാഗനിലയമായി ജീവിക്കുകയും ചെയ്യുന്ന ഒരു ഭാരതീയഗൃഹസ്ഥന്റെ ആദർശത്തെ ആ "ജടാധരായ" എന്ന പദം സൂചിപ്പിക്കുന്നു. അർദ്ധനാരീശ്വരനെങ്കിലും യോഗീശ്വരനും ത്യാഗീശ്വരനും യതീശ്വരനും ആയിരിക്കുന്നതും പരമശിവൻ തന്നെ.

**പിനാകഹസ്തൻ:—**

സകലവിധമായ അധർമ്മങ്ങളേയും നശിപ്പിക്കുന്നവനാണു ശിവൻ പിനാകമായ വില്ലു കയ്യിൽ ധരിച്ചിരിക്കുന്നതു് അധർമ്മത്തെയും അധർമ്മനിഷ്ഠരേയും സംഹരിക്കുന്നതിനെ കുറിക്കുന്നു. ശിവനെ ശരണം പ്രാപിക്കുന്ന ഭക്തന്മാരുടെ അനർത്ഥകരങ്ങളായ അധർമ്മഭാവങ്ങളെ ദോഷങ്ങളെ അകററി അവരെ ധാർമ്മികരാക്കി തന്റു മോക്ഷമാകുന്ന പരമപുരുഷാർത്ഥത്തെ നല്കാൻ എപ്പോഴും സന്നദ്ധനാണു് പരമശിവൻ എന്നും ഈ വിശേഷണം സൂചിപ്പിക്കുന്നു. പഞ്ചാക്ഷരസ്തോത്രത്തിന്റെ ഒടുവിലത്തെ പദ്യത്തിൽ അധർമ്മസംഹാരകനാണെന്ന ന്.

ചിപ്പിക്കുന്ന "പിനാകഹസ്തായ" എന്ന പദം പ്രയോഗി ച്ചതു് അർത്ഥവത്താണു്. വിഷ്ണുസഹസ്രനാമസ്തോത്രം അവസാനിക്കുന്നതു് "സർവ്വപ്രഹരണായുധഃ" എന്നാണ ല്ലോ. അധർമ്മസംഹാരകത്വം കൊണ്ടാണു് അദ്ദേഹം ധർമ്മസ്വരൂപൻ അഥവാ ശിവനായതു്.

**സനാതനൻ:—**

ഒരിക്കലും നശിക്കാത്ത-ക്ഷയിക്കാത്ത-സർവ്വദാ ഏ കസ്വരൂപനായ പരബ്രഹ്മമൂർത്തി എന്ന സാരം.

**ദിവ്യൻ:—**

ജ്യോതിഃസ്വരൂപൻ: ലൌകികമായ യാതൊന്നിനോ ടും ബന്ധമില്ലാതെ അവയ്ക്കു് അതീതനായി സ്ഥിതിചെ യ്യുന്നവൻ. എപ്പോഴും ദിവ്യദൃഷ്ടിസമ്പന്നനായി സമാ ധിയിൽ ലയിച്ചിരിക്കയാണു പരമശിവൻ.

**ദേവൻ:—**

സകലദേവന്മാർക്കും അധീശനാണു ശിവൻ. ഈ ശൻ, പരമേശ്വരൻ എന്നപദം അദ്ദേഹത്തിൽ തന്നെ യാണു് സാർത്ഥകമാകുന്നതു്. അദ്ദേഹത്തിനു ഈശനായി ആരുംതന്നെ ഇല്ല. ഇതു് "ഈശസംസ്ഥ/പ്യനീശേ" എന്ന ഭാഗം കൊണ്ടു് ശിവസ്തോത്രത്തിൽ വ്യക്തമാക്കി യിരിക്കുന്നു.

**ദിഗംബരൻ:—**

ദിക്കുകൾ വസ്ത്രമായിട്ടുള്ളവൻ. യാതൊന്നിനാലും ആവരണം ചെയ്യപ്പെടാത്തവൻ ആയതിനാൽ ദിഗംബരൻ എന്നു പറയുന്നു. തന്നെയല്ല, ദിക്ക് കാലം മുതലായവ മനുഷ്യദൃഷ്ടിയിൽ നിന്നും ഭഗവാനെ മറയ്ക്കുന്ന ആവരണങ്ങളാണ്. ആ ആവരണങ്ങൾ മാററിയാൽ സാക്ഷാൽ പരബ്രഹ്മസ്വരൂപിയായ ശിവനെ കാണാൻ സാധിക്കുമെന്ന് ഇവിടെ സൂചിപ്പിച്ചിരിക്കുന്നു. ദേശകാലാദ്യാവരണമാകുന്ന മായയെ കടന്നു ഭഗവാനെ ദർശിക്കേണ്ടതു നമ്മുടെ കർത്തവ്യമാണല്ലോ. ആ തത്വത്തിന്റെ ഒരു ഉദ്ബോധനം ഈ പഞ്ചാക്ഷരസ്തോത്രത്തിന്റെ ഒടുവിലത്തെ വിശേഷണമായ "ദിഗംബരായ" എന്ന പദത്തിൽ അടങ്ങിയിരിക്കുന്നു.

പഞ്ചാക്ഷരസ്വരൂപനായ പരമശിവൻ നമ്മെ എല്ലാം അനുഗ്രഹിക്കട്ടെ.

ഏതു സ്തോത്രത്തിനും ഫലശ്രുതിയുണ്ടല്ലോ. ശിവപഞ്ചാക്ഷരസ്തോത്രത്തിലെ ഫലശ്രുതി ഇതാണ്:—

പഞ്ചാക്ഷരമിദം പുണ്യം<br>
യഃ പഠേച്ഛിവസന്നിധൌ<br>
ശിവലോകമവാപ്നോതി<br>
ശിവേന സഹ മോദതേ.

**അൎത്ഥം:—**

ശിവസന്നിധിയിൽ-ശിവസാന്നിദ്ധ്യം അനുഭവിച്ചുംകൊണ്ടു പുണ്യകരമായ ഈ **പഞ്ചാക്ഷരസ്തോത്രം** ഭക്തിപൂൎവ്വം ചൊല്ലുന്നവൻ **ശിവലോകത്തെ** പ്രാപിച്ചു **ശിവനോടുകൂടി ആനന്ദത്തിൽ ആറാടുന്നു. അതായതു** അവനു ശിവസായൂജ്യം ലഭിക്കുന്നു. **കൈവല്യം കൈവരുന്നു.**

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ